തന്നെ മാനംപത്രത്തിന്റെ പതിനാറിൽ ഒരംശം മാനംപത്രമദ്ധ്യത്തിൽ നിന്നു പടിഞ്ഞാറാക്കവും. മാനംപത്രത്തിന്റെ പതിനാറിൽ ഒന്നു അംശം ദേവന്റെ ഇടത്തോട്ടും നീക്കി, അവിടം മദ്ധ്യം വരുമാറ് മൂലബിംബത്തെയും പ്രതിഷ്ഠിക്കണം.

—:*:—

# മൂന്നാമദ്ധ്യായം

## (ഏകതലവിധി)

### 1

ഇനി രണ്ടു ശ്ലോകംകൊണ്ടു ഓവിന്റെ ലക്ഷണത്തേയും സ്ഥാനത്തെയും പറയുന്നു.

പ്രത്യന്തേ വാ ഗളാന്തേ ഽപ്യഥ തദ്ഗതമൈശേ ഽഥ സൂത്രേ ഽംബുമാർഗ്ഗം
സോമേശാനാന്തരോർദ്ധ്വേ പ്യുപസ്ഥനാഭശഭാഗാദികം വാ വ്യതീത്യ
മാനൂരോത്സേധമാത്രം, ചരണവിരഹിതം, വാർദ്ധവ്യൾം പ്രണാളം
നിഷ്ക്രാന്തം ബാഹ്യതോ, ന്യഗ്ഗ്നിനിഹിതമധികദ്ധ്യം തദർദ്ധാംശമാത്രം.

തറയുടെ അവയവങ്ങളായ പടിയുടെയോ ഗളത്തിന്റെയോ അവസാനത്തിൽ (ശ്രീകോവിലിന്റെ ഉള്ളിൽനിന്നു വെള്ളം പോകത്തക്കവിധം) ഓവിന്റെ മേൽഭാഗം വരുമാറും, പ്രാസാദത്തിന്റെ നേരെ വടക്കോട്ടുള്ള മദ്ധ്യസൂത്രത്തിൽനിന്നു ഈശാനകോണു വരെയുള്ള ദീർഘത്തെ എട്ടോ ഒൻപതോ പത്തോ ആക്കി അംശിച്ചു അതിൽ ഒരംശം പ്രാസാദമദ്ധ്യസൂത്രത്തിൽനിന്നു കിഴക്കോട്ടു നീക്കി അവിടെ ഓവിന്റെ മദ്ധ്യം വരുമാറും ഓവു വെക്കണം. ഈ ഓവിനു തറയുടെ ഉയരത്തോളമോ അതിന്റെ മുക്കാലോ അര ഉയരത്തിന്റെ ഒന്നരയോ അംശം നീളം പുറത്തേക്കും, ആ പുറത്തേക്കുള്ള ദീർഘത്തിൽ പകുതി നീളം തറയുടെ അകത്തേക്കും ഉണ്ടായിരിക്കയും വേണം.

### 2

സപ്തായാമാംഗുലാംശകാദിപ്രവിതതനിജമൂലാനലാംശാദിവിസ്തീ-
ർണ്ണാഗ്രം വിസ്താരമുല്യുത്തിപദ്മഘനം ത്ര്യംശക്ലൃപ്താംബുമാർഗ്ഗം
വൃത്തവ്യാളാസ്യമദ്ധ്യപ്രസൃതനിജമുഖോജ്ജലം ഗോമുഖം തത്
മുക്താദാമാദിവല്ലീവലയപരിവൃതം ശുണ്ഡ്യഗ്രി ഷ്ഠണ്ഡിതം ച.

ചിത്രം നമ്പ്ര് 6.



ഗോമുഖം (ഓവ്.)

7

ദ്വാരത്തിന്റെ ഉള്ളിലെ ദീർഘവിസ്താരത്തെ പറയുന്നു.

ഗർഭാഗാരപ്രതാനേ ശിവവസുദിനകൃച്ഛൈലതിഥ്യംശിതംശൈശേ–
ഷ്വിംബദ്വാരോച്ഛ്രയഃ സ്യാൽ ഗിരിശരതുരഗാഷ്ടായമാതംഗസംഖ്യൈഃ
ഉത്സേധേഽത്രൈകവിംശത്യതിധൃതിതിഥിവിശ്വാങ്കഭക്തേ പ്രക്ലൃപ്തേ
വ്യാസോ ദിങ്നന്ദശൈലർത്തുവേദപരിമിതാംശൈഃ ക്രമാൽ കല്പനീയഃ

മഹാവിഷ്ണു ഭഗവതി മുതലായവരുടെ ബിംബത്തെയാണ് (കയ്യ് കാല് മുതലായ അവയവങ്ങളുള്ളതാണ് ബിംബം) പ്രതിഷ്ഠിക്കുന്നതെങ്കിൽ ആ പ്രാസാദത്തിനുള്ള ഗർഭഗൃഹവിസ്താരത്തിന്റെ പതിനൊന്നിൽ ഏഴോ, എട്ടിൽ അഞ്ചോ, പന്ത്രണ്ടിൽ ഏഴോ, ഏഴിൽ നാലോ, ഗർഭഗൃഹവിസ്താരത്തിന്റെ പതിനഞ്ചിൽ എട്ടോ അംശങ്ങളെക്കൊണ്ടായിരിക്കണം ദ്വാരത്തിന്റെ ഉള്ളിലെ ഉയരം കല്പിക്കുന്നത്. ഇങ്ങനെ കല്പിക്കപ്പെട്ട ഉയരത്തിന്റെ ഇരുപത്തൊന്നിൽ പത്തോ, പത്തൊൻപതിൽ ഒൻപതോ, പതിനഞ്ചിൽ ഏഴോ, പതിമൂന്നിൽ ആറോ, ഒൻപതിൽ നാലോ അംശങ്ങളെക്കൊണ്ട് അതിന്റെ ഉള്ളിലെ വിസ്താരത്തെയും കല്പിക്കണം.

8

ശിവലിംഗം പ്രതിഷ്ഠിക്കുന്ന പ്രാസാദദ്വാരത്തിന്റെ ദീർഘവിസ്താരത്തെ പറയുന്നു.

വ്യാസേ ഗർഭനികേതനസ്യ ദഹനേഷുദ്വാരനേത്രാംശിതേ
ലിംഗദ്വാരസമുച്ഛ്രയം വിതനുയാൽ ദ്വിത്രീഷുചന്ദ്രാംശകൈഃ
തസ്മിൻ ദ്വാരസമുച്ഛ്രയേഽഥ നയനാത്യഷ്ടീശശൈലാംശിതേ
തദ്വിസ്താരമിളാമഹാഗശരാഗ്ന്യംശൈഃ ക്രമാൽ കല്പയേൽ.

ഗർഭഗൃഹവ്യാസത്തെ മൂന്ന്, അഞ്ച്, ഒൻപത്, രണ്ട്, ഇവകളിൽ ഒന്നുകൊണ്ട് ഭാഗിച്ച്, ക്രമേണ രണ്ട്, മൂന്ന്, അഞ്ച്, ഒന്ന് ഈ അംശങ്ങളെക്കൊണ്ട് ദ്വാരത്തിന്റെ ഉള്ളിലെ ദീർഘത്തെയും, ഈ ദീർഘത്തെ രണ്ട്, പതിനേഴ്, പതിനൊന്ന്, ഏഴ് ഇവകളിൽ ഒന്നുകൊണ്ട് ഭാഗിച്ച്, ക്രമേണ ഒന്ന്, എട്ട്, അഞ്ച്, മൂന്ന് ഈ അംശങ്ങളെക്കൊണ്ട് അതിന്റെ ഉള്ളിലെ വിസ്താരത്തെയും കല്പിക്കണം.

9

എല്ലാ ദേവന്മാർക്കും കാലുയരംകൊണ്ട് ദ്വാരത്തെ കല്പിക്കുവാനും കട്ടിളക്കാലിന്റെ വിസ്താരാദികളെയും പറയുന്നു.

കുഡ്യാൽ സപ്തസ്വരേഷു ശൈലവസുനന്ദാശാംശിതാംഘ്ര്യുച്ഛ്റയേ
ദ്വാരോത്സേധമിതൈകഭാഗരഹിതം, വിസ്തീർണ്ണമസ്യാർദ്ധതഃ
യോഗ്യോ സ്തംഭസമായ പാദമഥവിസ്തീർണ്ണോ സ്യുർദ്വാരയോ
വിസ്താരാർദ്ധഘനോ ഭുജംഗമപതംഗാദ്യൈശ്ച മൂലാഗ്രയോഃ.

കാലുയരത്തിന്റെ (അധിഷ്ഠാനത്തിന് വാരോത്തരംവരെയുള്ള ഉയരത്തിന്റെ) ഏഴിൽ ഒന്നോ, എട്ടിൽ ഒന്നോ, ഒൻപതിൽ ഒന്നോ, പത്തിൽ ഒന്നോ കുറച്ച് ദ്വാരത്തിന്റെ (ഉള്ളിന്റെ) ഉയരത്തെയും; ഈ ഉയരത്തിന്റെ പകുതി വിസ്താരത്തെയും ദ്വാരത്തിനു കല്പിക്കാം. കട്ടിളക്കാല് സ്തംഭത്തോളമോ, അതിന്റെ ഒന്നേകാലോ, ഒന്നരയോ വിസ്താരത്തോടുകൂടിയും, ഇതിൽ പകുതി കനത്തോടുകൂടിയും, വാജനം എന്നു പറയുന്ന മൌതക

## 13

സോപാനവ്യവസ്ഥയെ പറയുന്നു

അഗ്ര്യദ്വാരഗതാംഗണസ്ഥലസമാരബ്ധാ ന്യധോഽധഃ ക്രമാൽ
സോപാനാനി സമാനി സാരശിലയാ ചിന്വീത യാവൽ തലം
അധ്യർദ്ധദ്വിഗുണാത്തദണ്ഡവിപുലാനി ദ്വാരശാഖാദ്വയീ
പാർശ്വദ്വന്ദ്വകരാസ്യനിസ്സൃതലതാബദ്ധോഭയാന്താനി ച.

ചിത്രം നമ്പ്ര് 7.



സോപാനം (കൈവരിക്കല്ല്)

പ്രധാന ദ്വാരത്തിന്റെ ചോട്ടുപടി വെച്ച സ്ഥലത്തുനിന്നു ക്രമേണ ചുവട്ടിലേയ്ക്കു നിലംവരെ ഒന്നര ദണ്ഡോ രണ്ടു ദണ്ഡോ വിസ്താരവും, എല്ലാററിന്നും ഒരുപോലെ ഉയരവുമായും ഏർപ്പെട്ട സംഖ്യയോടുകൂടിയും ഇരിക്കുന്ന കൽപട(വു)കളെ നല്ല ഉറപ്പുള്ള കല്ലു കൊണ്ടു പടുക്കണം. കട്ടിളക്കാലുകളുടെ മുൻവശത്തുനിന്നു പുറപ്പെട്ടിരിക്കുന്ന പിളർന്ന വായയോടുകൂടിയ മകരമുഖങ്ങളുടെ വായിൽനിന്നു പുറപ്പെട്ടും ലതാകാരമായും ഇരിക്കുന്ന രണ്ടു കൈവരിക്കല്ലുകൊണ്ടു് ഈ കല്പടകളുടെ രണ്ടു വശങ്ങളും മറയ്ക്കപ്പെട്ടിരിക്കുകയും വേണം.

## 14

ഘനദ്വാരങ്ങളുടെ ലക്ഷണത്തെ പറയുന്നു.

അഗ്ര്യദ്വാരപ്രതതി മഹിതിഃ സംവിഭജ്യാഷ്ടധാംശൈഃ
ത്ര്യംശവ്യാസം രചയതു ഘനദ്വാര മന്യത്ര ദിക്ഷു
ദ്വിഘ്നവ്യാസായത, മധ്യമദ്വിഘ്നതുല്യായതം വാ
സ്യദ്ദ്വാരോദ്യോഗപ്രകടിതകവാടാദികസാംഗമിഷ്ടം.

ചിത്രം നമ്പ്ര് 8.



'A' ഘനദ്വാരം

'B' തോരണം

പ്രധാന ദ്വാരത്തിന്റെ വിസ്താരത്തെ ഏഴായി അംശിച്ച് അതിൽ അഞ്ചംശംകൊണ്ട് ഉള്ള വിസ്താരവും, ഈ വിസ്താരത്തിന്റെ രണ്ട് ഏട്ടിലൊരു രണ്ടേ ഏട്ടിലൊരു ദീർഘത്തോടും കട്ടിള വാതിൽ മുതലായ എല്ലാ അവയവങ്ങളോടും കൂടിയ ഘനദ്വാരങ്ങളെ അഗ്രഭാഗത്തു കഴിച്ച് ബാക്കി മൂന്നു ഭാഗത്തും ഉണ്ടാക്കണം. (ചിത്രം നമ്പ്ര് 8—'A' നോക്കുക)

## 15

തോരണലക്ഷണത്തെ പറയുന്നു.

**സ്തംഭൈരിഷ്ടാനനാഗാംശിനിതധഃക്ഷമനലാം–**
**ശേനാ, ശേഷേണ പാദൈഃ,**
**വ്യാസ സ്തംഭോത്സേധതോഽസ്യാഗ്രഗതസമിതൈ–**
**ണ്ണേധന വാ തളു കണ്ഠാൽ**
**പത്രാദിഖ്യാൽചന്ദ്രാത്മക മഥ, മകരാ–**
**സ്യാദികൽപ്പബ്ജഗം**
**കർത്തവ്യം തോരണം തദ്വിവിധഖഗലസ–**
**ന്നക്രസ്ത്രദ്ധാമജാലം ച.**

കാലുയരത്തെ പത്തോ ഒമ്പതോ എട്ടോ അംശിച്ച്, അതിൽ മൂന്നംശംകൊണ്ടു ഉയരമായി ഘനദ്വാരത്തിന്റെ മുകളിൽ പണി ചെയ്യേണ്ടതായ മത്സ്യരൂപത്തിലുള്ള അവയവത്തെയും, ശേഷം അംശങ്ങളെക്കൊണ്ടു ഈ മത്സ്യരൂപാവയവത്തിന്റെ ചുവട്ടിലേയ്ക്കു തറപ്പാം വരെയുള്ള ഘനദ്വാരത്തിന്റെ ഇരുവശത്തും വരത്തക്ക രണ്ടു (പകുതി അലങ്കാരത്തോടുകൂടിയ സ്തംഭ) കാലുകളെയും തോരണത്തിനു കല്പിയ്ക്കണം. കാലുയരത്തിന്റെ പകുതികൊണ്ടോ, അഞ്ച് ആറ് ഒന്നുകൊണ്ടോ ഈ തോരണത്തിന്റെ വിസ്താരത്തെയും കല്പിയ്ക്കണം. ഈ തോരണം അലങ്കാരഭേദംകൊണ്ടു മൂന്നു വിധത്തിലാകുന്നു ആയതു്. പത്രങ്ങളെക്കൊണ്ടു തീർത്തും അർദ്ധചന്ദ്രനോടുകൂടിയും ഇരിയ്ക്കുന്നതു പത്രതോരണം; മുതല മത്സ്യം ഇത്യാദികളുടെ തലകളോടുകൂടിയും അബ്ജ വളയങ്ങളോടുകൂടിയും ഇരിയ്ക്കുന്നതു മകരതോരണം; പലവിധ പക്ഷികളെക്കൊണ്ടും മൃഗമുഖങ്ങളെക്കൊണ്ടും ശോഭിച്ചിരിയ്ക്കുന്നതു് ചിത്രതോരണം. ഇവയിൽ വെച്ച് ഏതെങ്കിലും ഒരു അലങ്കാരത്തോടു കൂടിയ തോരണത്തെ ഉണ്ടാക്കണം. (ചിത്രം നമ്പ്ര് 8—'B' നോക്കുക)

## 16

ഭിത്തി പടുക്കുവാൻ പറയുന്നു.

**പ്രത്യുത്തരാന്തം സ്ഥിര ചയ്യ ഭിത്തിം തതഃ സമന്താൽ സുദൃഢൈഃ ശിലാദ്യൈഃ**
**താം ഭൂഷയേദ്വേദികയാംഘ്രിമൂലേ തദൂർദ്ധ്വതശ്ശോഭജാല പഞ്ജരാദ്യൈഃ.**

പടി (തറപ്പാം) മുതൽ ഉത്തരംവരെ വളരെ ഉറപ്പുള്ള കല്ല് ഇഷ്ടിക മുതലായവയെക്കൊണ്ടു ഭിത്തി പണി ചെയ്തിട്ട്, ഈ ഭിത്തിമൂലത്തിങ്കൽ വേദികകൊണ്ടും, അതിനുമേൽ പഞ്ജരം മുതലായ അലങ്കാരങ്ങളെക്കൊണ്ടും അലങ്കരിയ്ക്കണം.

കകളിൽ ശാലകളെയും, ഈ ശാലാകൂടങ്ങളുടെ മദ്ധ്യത്തിൽ മുക്കാൽ അംശം ദീർഘവും അത്ര വിസ്താരവുമായി മഹാനാസികയെയും, ഈ മഹാനാസികകളുടെ രണ്ടു പുറത്തും മേൽപറഞ്ഞ അംശത്തിന്റെ മുക്കാൽ ഇടങ്ങിയുള്ള അംശങ്ങളെക്കൊണ്ടു ദീർഘവിസ്താരങ്ങളോടുകൂടിയും ജാലകഗർഭത്തോടുകൂടിയും ഇരിക്കുന്ന പഞ്ജരങ്ങളെയും ഉണ്ടാക്കണം.

## 20

ശാലാകൂടങ്ങളുടെ സ്വരൂപത്തെ പറയുന്നു.

> ശാലാഷ്ടാംശമിതോഥവാ, പ്രതിദിശൈ സ്തൂപ്യന്തികൈഃ സംയുതഃ
> പ്രാസാദാകൃതികശ്ച കൂട ഉദിതോ മദ്ധ്യസ്ഥനാസീകഃ,
> ശാലാ തത്സമസൂത്രഗാ മുഖപടീശക്തിധ്വജാദ്യുജ്ജ്വലാ
> സ്തൂപീത്രയ്യുപശോഭിതാ പരിലസന്നാസാ ച സങ്കീർത്തിതാ.

പ്രാസാദവിസ്താരത്തിന്റെ എട്ടിലൊന്നുകൊണ്ടോ ദീർഘവിസ്താരത്തോടുകൂടിയും, പടി മുതൽ താഴികക്കുടാവസാനം വരെയുള്ള പ്രാസാദാകൃതിയോടുകൂടിയും, (ശ്രീകോവിലിന്റെ ആകൃതിയിൽ എന്നു താല്പര്യം) കൂടത്തെ ഉണ്ടാക്കണം. ഈ കൂടത്തോടു സമം പുറപ്പാടോടുകൂടിയും, മുഖപലക ശക്തി ധ്വജം മുതലായ അവയവങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കുന്നതും മൂന്നു താഴികക്കുടത്തോടും മദ്ധ്യത്തിൽ ബാലനാസികയോടും കൂടി ഭംഗിയായി ശാലയേയും ഉണ്ടാക്കണം.

## 21

പഞ്ജരം ജാലകം ഇവകളുടെ ലക്ഷണത്തെ പറയുന്നു.

> ദണ്ഡൈർദ്വിത്രിചതുർഭിരേഭിരവിതാ–
> നാതാനകം പഞ്ജരം
> നാസാദ്യൈരുപലിതം ച ജാലക മഥോ
> വേദ്യുക്തഃ സംസ്ഥിതം
> ദണ്ഡൈർദ്വ്യാദിയുഗാന്തിമൈ സ്തതമതോ
> ദണ്ഡാർദ്ധിതശ്ചാ*ff*യതം
> കർത്തവ്യം ദ്വിഗുണാന്തിമം സുഷിരിതം
> ഗോമൂത്രികാദിക്രമാൽ.

ചിത്രം നമ്പ്ര് 10


പഞ്ജരം.

പഞ്ജരത്തെ രണ്ടു ദണ്ഡു മുതൽ നാലു ദണ്ഡുവരെ ദീർഘവിസ്താരങ്ങളോടു കൂടിയും, നാസിക മുതലായ അലങ്കാരങ്ങളെക്കൊണ്ടു മനോഹരമായും പണി ചെയ്യണം. ജാലകമെന്ന അലങ്കാരത്തെ രണ്ടു മുതൽ നാലു ദണ്ഡു വരെ വിസ്താരത്തോടുകൂടിയും, വിസ്താരത്തിൽ ഓരോ ദണ്ഡുകൂടി വിസ്താരത്തിന്റെ ഇരട്ടി വരെ ദീർഘത്തോടുകൂടിയും, ഗോമൂത്രികാദിക്രമത്തിൽ ഇളകളോടുകൂടിയും വേദികയുടെ മുകളിലായി പണി ചെയ്യണം.



ചിത്രം നമ്പ്ര് 9. ശാലാകൂടാദികം. (30-ാംപേജ് നോക്കുക)

## 28

ഈ ശ്ലോകംകൊണ്ടു കഴുക്കോൽ പിടിപ്പിക്കുവാനും, വാമടങ്ങളും പറയുന്നു.

കശ്ശ്രാളത്തരപട്ടികോപരി ലുപാഃ കൂടപ്രവിഷ്ടാഗ്രഗാഃ
സപാദ സാംശാഹിതകർണ്ണസൂത്രകമിതാ മദ്ധ്യാദികർണ്ണാവധി
സ്ഥൂലാഗ്രാശ്ച ശരൈശൈലനന്ദനയനൈർഭക്തേ ചതുർദ്ധ്വാപരാൽ,
താസാം സ്യാ ദവലംബനം നയനവഹ്ന്യഗ്ന്യബ്ധ്യംശൈഃ ക്രമാൽ.

കോടി കോടാണി തുടങ്ങിയ എല്ലാ അലസികഴുക്കോലുകളേയും പുറവളത്തിന്മേൽ ഉത്തരി ഇട്ടുകളുടെ അഗ്രങ്ങളെ കൂടത്തിന്മേൽ പിടിപ്പിക്കണം. കഴുക്കോലുകളുടെ ദീർഘത്തെ ഉണ്ടാക്കേണ്ടതു എങ്ങനെയെന്നാൽ—പുറവളത്തിന്മേൽ വന്ന കൂടസൂത്രത്തിന്മേൽനിന്നു ('കൂടസൂത്രം' എന്നു വെച്ചാൽ ഗർഭമദ്ധ്യമാണ്) കൂടാഗ്രം വരെ കർണ്ണാകാരമായി ഒരു സൂത്രം വലിച്ചു പിടിച്ചാൽ അതു കോടിയും, ഈ പുറവളത്തിന്മേലുള്ള കൂടസൂത്രത്തിൽനിന്നു കോടി കോടാണി മുതലായ അതാതു കഴുക്കോലുകളുടെ സ്ഥാനത്തോളമുള്ള ദീർഘം ഭുജയും ആയി കല്പിച്ചാൽ ഗർഭമദ്ധ്യത്തിൽനിന്ന് കോടിവരെ എത്ര കഴുക്കോലുകളുണ്ടോ അത്ര ത്ര്യശ്രക്ഷേത്രങ്ങൾ വരുമല്ലോ. അതാതു ത്ര്യശ്രത്തിന്റെ കർണ്ണം അതാതു കഴുക്കോലുകളുടെ ദീർഘമാണ്. പിന്നെ ഉത്തരപ്പാളിനിന്ന് വാമടപ്പുറത്തോളമുള്ളത്, കാലുയരത്തെ അഞ്ചു ഭാഗമാക്കിയതിൽ രണ്ടു ഭാഗംകൊണ്ടോ ഏഴിൽ മൂന്നുകൊണ്ടോ ഒൻപതിൽ നാലംശംകൊണ്ടോ കാലുയരത്തിൽ പകുതികൊണ്ടോ കല്പിക്കാം.

## 29

വാമടം വള ഇവയുടെ ലക്ഷണത്തെ പറയുന്നു

അഷ്ടാംശകാദികൃശവിസ്തൃതിപാദകാംശ–
തീവ്രാ ച നീപ്രഫലകോത്തരതോ ലുപാനാം
ഛിദ്രം ഗ്ഗളാദിവിഹിതം ചതുരശ്രരൂപം
കർത്തവ്യ മസ്യ വലയം ച നിജാനുരൂപം.

ഉത്തരവിസ്താരത്തിന്റെ എട്ടിൽ ഒന്നോ ഏഴിൽ ഒന്നോ ആറിൽ ഒന്നോ കുറഞ്ഞ വിസ്താരത്തോടുകൂടിയും, ആ വിസ്താരത്തിന്റെ മൂന്നിലൊന്നു കനത്തോടുകൂടിയും വാമടയെ ഉണ്ടാക്കണം. കഴുക്കോലുകളിൽ രണ്ടോ മൂന്നോ നാലോ വിരൽ സമചതുരശ്രമായ വളകളേയും അതാതു പ്രാസാദങ്ങളുടെ വലിപ്പത്തിന്നനുസരിച്ചു ഉണ്ടാക്കണം.

## 30

കഴുക്കോലിന്റെ മീതെയുള്ള അവയവങ്ങളെ പറയുന്നു.

ശാകാദ്യുത്തമദാരുക്ലിപ്തഫലകൈ രേതാഃ സമന്താൽ ലുപാഃ
സംഛാദ്യോപരി തൽപിധാനഫലകാഃ കൃത്വോല്ലസൽകീലകാഃ
വാസ്തുച്ഛായാസമോന്നതാം പ്രഥിതതൽപാദോദരാംശാദികാം
വിന്യസ്യേൽ നവപുണ്ഡരീകമുകുളാഗ്രാമഗ്രതസ്ഥൂപികാം.

തേക്ക മുതലായ ഉത്തമ മരങ്ങളുടെ പലകകളെക്കൊണ്ടു കഴുക്കോലിന്റെമീതെ നാലുപുറവും മൂടി ആണി തറച്ച്, അതിന്റെ (കൂടത്തിന്റെ) മീതെ അടസ്സപ്പലകയും തറച്ച്, അതിന്മേൽ ഛായയോളം ഉയരവും വിടർന്നിരിക്കുന്ന താമരപ്പൂവിൽ മൊട്ടിന്റെ

ഇഷ്ടമുള്ള വ്യാസത്തെ പത്താക്കി ഭാഗിച്ചാൽ അതിൽ മൂന്നംശം വ്യാസമാകുന്ന ഈ വ്യാസത്തെ പന്ത്രണ്ടാക്കി അംശിച്ച് അതിൽ അഞ്ചംശംകൊണ്ട് ഓരോ അശ്രത്തിന്റെ ദീർഘത്തെയും കല്പിയ്ക്കണം. ഇങ്ങനെയാണ് അഷ്ടാശ്രപ്രാസാദലക്ഷണം.

## 18

ഈ ശ്ലോകംകൊണ്ട് ചതുരശ്രം വൃത്തം അഷ്ടാശ്രം മുതലായ പ്രാസാദങ്ങളുടെ ഭേദങ്ങളെ പറയുന്നു.

**മൂലാദ്യാശിഖരം യുഗാശ്രരചിതം ഗേഹം സ്മൃതം 'നാഗരം',**
**ഗ്രീവാദ്യാശിഖരക്രിയം ഷഡുരഗാശ്രാന്തേതരിതം 'ദ്രാവിഡം'**
**മൂലാദ്വാ ഗളതോഥവാ പരിലസദ്വൃത്താത്മകം 'വേസരം'**
**തേഷ്വേകം പൃഥഗാത്തലക്ഷ്മസു വിശേഷ്യാ ഭാത്മനാഃ സമ്മതം.**

തറ മുതൽ മേൽപ്പുര അല്ലെങ്കിൽ ശിഖരം കഴിയുന്നതുവരെ ചതുരശ്രമായി പണിചെയ്യുന്ന പ്രാസാദത്തിന്ന് 'നാഗരം' എന്നും, തറ മുതൽ ഗളം വരെ ചതുരശ്രമായിട്ടും ഗളം മുതൽ മുകളിലേയ്ക്ക് മുഴുവനും ഷഡശ്രമായിട്ടോ അഷ്ടാശ്രമായിട്ടോ പണിയുന്ന പ്രാസാദത്തിന്ന് 'ദ്രാവിഡം' എന്നും, തറ മുതൽക്കോ ഗളം മുതൽക്കോ വൃത്തമായിട്ടുള്ളതിന്ന് 'വേസരം' എന്നും പേരാകുന്നു. ഈ വേസരത്തിന്ന് ഗളം മുതൽക്ക് വൃത്തമായാൽ ചോട് ചതുരശ്രമാകുന്നു. ഇങ്ങനെ വേറെ വേറെ പറയപ്പെട്ടിരിയ്ക്കുന്ന പ്രാസാദങ്ങളിൽവെച്ച് അവനവന്ന് ഇഷ്ടമുള്ള ഒന്നിനെ അതാതിന്ന് വിധിയ്ക്കപ്പെട്ട സകല അവയവങ്ങളോടുംകൂടി ഉണ്ടാക്കാം.

## 19

ഇനി മുഖമണ്ഡപത്തിന്റെ ദീർഘവിസ്താരത്തെ പറയുന്നു.

**നേത്രേഷു സപ്തശരനന്ദി ഭാഭിദ്യദ്ഗ്ര-**
**സ്താരം വിഭജ്യ വിധുലോകയുഗാംശകൈസ്തൈഃ**
**വിസ്താരമത്ര രചയേൽ മുഖമണ്ഡപസ്യ**
**പാദോനമർദ്ധമഥവാ സമമസ്യ ദൈർഘ്യം.**

പ്രാസാദവിസ്താരത്തിന്റെ പകുതികൊണ്ടോ, അഞ്ചിൽ മൂന്നുഭാഗംകൊണ്ടോ, ഏഴിൽ നാലുഭാഗംകൊണ്ടോ, പത്തിൽ ആറുഭാഗംകൊണ്ടോ, പന്ത്രണ്ടിൽ അഞ്ചു ഭാഗംകൊണ്ടോ മുഖമണ്ഡപത്തിന്റെ വിസ്താരത്തെ കല്പിയ്ക്കാം. ഈ മുഖമണ്ഡപത്തിന്റെ ദീർഘം പ്രാസാദവിസ്താരത്തിന്റെ പകുതിയോ, അതിന്റെ മുക്കാലോ, സമമോ ആയിരിയ്ക്കയും വേണം.

## 20

പഞ്ചപ്രാകാരങ്ങളുടെ സ്ഥാനത്തെ(ഖണ്ഡാവസാനത്തെ)യാണ് ഇനി പറയുന്നത്.

**ഖണ്ഡഽലാന്തർഗ്ഗതം മണ്ഡലമവനിമിതേഽഷ്ടാനാഡിതേ വാഽന്തഹാരാ,**
**ഭാസ്സംഖ്യേ മധ്യഹാരാ, ജലധിപരിമിതേ ബാഹ്യഹാരാ,ഽദ്രിസംഖ്യേ**
**മര്യാദാ മൂലധാമ്നഃ പ്രഥമചരമയോർമ്മുഖായാമയുക്താഃ**
**പ്രാകാരാഃ പഞ്ച കാര്യാഃ സ്യുരിഹ പരമസീമൈകവിംശേഽപി വാ സ്യാൽ.**

രണ്ടു നിലയുള്ളതിനു വ്യാസത്തെ ഏഴാക്കി ഭാഗിച്ചു നാലംശംകൊണ്ടു ഗർഭഗൃഹത്തെയും, മൂന്നുഭാഗംകൊണ്ടു ഭിത്തികളെയും പണിചെയ്യണം. പിന്നെ വ്യാസത്തെ ഒമ്പതാക്കി ഭാഗിച്ചു ഒരംശംകൊണ്ടു കൂടവിസ്താരത്തെയും, മൂന്നംശംകൊണ്ടു കോഷ്ഠത്തെയും, കൂടകോഷ്ഠങ്ങളുടെ മദ്ധ്യത്തിൽ അഞ്ചംശംകൊണ്ടു പഞ്ജരാദികളെയും, കല്പിക്കണം.

—*—

കൂടകോഷ്ഠാദിനിഷ്ക്രാന്താദ്യഖിലം പൂർവ്വകേതവൽ
വ്യാസേ നവാംശേ ത്രിതലേ നാളീഗേഹം ത്രിയംശകം. 37

കൂടം, കോഷ്ഠം മുതലായവകളുടെ പുറപ്പാടു മുതലായ സകലത്തെയും പ്രാസാദത്തിനു വിധിച്ച പ്രമാണംകൊണ്ടു കല്പിക്കേണ്ടതാണ്. മൂന്നു നിലയ്ക്കു വ്യാസത്തെ ഒമ്പതാക്കി കല്പിച്ചു മൂന്നംശംകൊണ്ടു ഗർഭഗൃഹത്തെ പണിചെയ്യണം.

—*—

ഗൃഹപീഠാദ്ധ്യളിന്ദഹാരാ ഭാഗേനൈകേന കല്പയേൽ
കൂടകോഷ്ഠാദിസർവ്വാംഗം പൂർവ്വവൽ പരികല്പയേൽ. 38

പുറത്തെ ഭിത്തി, ചുറ്റനാഴി, അകത്തെ ഭിത്തി ഇവയെ ഓരോ ഭാഗംകൊണ്ടും കല്പിക്കണം. കൂടം, കോഷ്ഠം മുതലായ സകല അവയവങ്ങളും പ്രാസാദത്തിനു പറഞ്ഞവിധി പ്രകാരമാണു വേണ്ടതു്.

—*—

കൂടം ശാലാം പഞ്ജരം ച നാസികാദ്യഖിലം ക്രമാൽ.
കരോതു മൂലഹർമ്മ്യാനുസാരാൽ കുംഭലതാമപി. 39

കൂടം, കോഷ്ഠം, പഞ്ജരം, നാസിക, കുംഭലത മുതലായ സകല അലങ്കാരങ്ങളെയും മൂലപ്രാസാദത്തെ അനുസരിച്ചു പണി ചെയ്യേണ്ടതാണ്.

—*—

അയുഗ്മഭൂമികോപേതം സർവ്വാവയവസുന്ദരം
യഥായുക്തി യഥാശോഭയുക്തമേവ കരോതു തത്. 40

ഭംഗി വരത്തക്കവണ്ണം യുക്തിയോടുകൂടി ആലോചിച്ചു എല്ലാ അവയവങ്ങളെക്കൊണ്ടും മനോഹരമാക്കി, ഒന്നു മൂന്നു അഞ്ചു മുതലായ ഓജപ്പെട്ട സംഖ്യയായ താഴികക്കുടങ്ങളോടുകൂടി ഗോപുരത്തെ പണിചെയ്യണം.

—*—

അധസ്തലദ്വാരതാരേ വേദൈർവ്വേഷുഭിരംശിതേ.
ഏകാംശരഹിതം ചോർദ്ധ്വതലേഷു ദ്വാരവിസ്തൃതം. 41

ചുവട്ടിലത്തെ ദ്വാരവിസ്താരത്തെ നാലുകൊണ്ടോ അഞ്ചുകൊണ്ടോ ഭാഗിച്ചു ഒരംശം കുറഞ്ഞശേഷം അതിന്റെ മുകളിലത്തെ ദ്വാരവിസ്താരമാകുന്നു. ഇങ്ങനെ എത്ര നിലയുണ്ടെങ്കിലും അതാതിന്റെ ചുവട്ടിലത്തെ ദ്വാരവിസ്താരംകൊണ്ടു അതാതിന്റെ ദ്വാരവിസ്താരത്തെ കല്പിക്കണമെന്നറിക.

—*—

ഗർഭാഗാരേഷു സോപാനം ഹ്യുപർയ്യുപരി വിന്യസേൽ.
ഏവം ലക്ഷണസംയുക്തം ഗോപുരം കാരയേൽ ബുധഃ. 42

ഗർഭഗൃഹത്തിങ്കൽ നിലതോറും കോണി വെയ്ക്കണം. അറിവുള്ളവൻ ഇങ്ങനെ ലക്ഷണത്തോടുകൂടി ഗോപുരത്തെ പണി ചെയ്യിക്കണം.

—:—

ശ്രീമന്ദിരാദീനാമാനി ഗോപുരാണാം വിശേഷതഃ.
സന്ത്യാകാരവശാൽ, ഭൂഷാഭേദൈഃ സംസ്ഥാനഭേദതഃ. 43

ഗോപുരങ്ങൾക്ക ആകൃതി, അലങ്കാരം, സ്ഥിതി ഇവകളുടെ ഭേദംകൊണ്ടു "ശ്രീമന്ദിരം" മുതലായി പ്രത്യേകമായ പേരുകളുണ്ട്.

—:—

# അനുബന്ധം I

## A. മൂല വൃത്തമാക്കാൻ.

മതിൽ, പ്രദക്ഷിണവഴി മുതലായവ മൂല വൃത്തമാക്കുവാനുള്ള വിധിയെപ്പറയുന്നു.

ഭിത്തിവിഷ്കംഭകർണ്ണസ്യ പഞ്ചാംശേ ദ്വിതയം ബഹിഃ
ത്യക്ത്വാ വൃത്തീകൃതം കുര്യാദന്തർഭാഗം തു തൽക്രമാൽ.

(ശില്പരത്നം—ഒന്നാംഭാഗം, അ. 4, ശ്ലോ. 45)

ഭിത്തിവിസ്താരത്തിന്റെ കർണ്ണത്തെ അഞ്ചാക്കി ഭാഗിച്ച രണ്ടംശം പുറത്തേക്ക തള്ളി ബാക്കികൊണ്ടു വൃത്തമാക്കുക. ഈ ക്രമത്തിൽ അകവും വൃത്തമാക്കണം. ശ്ലോകാൎത്ഥമിതാണ്. ഇനി പണിയേണ്ട രീതി ഒന്നുകൂടി വിശദമാക്കാം.

മതിലിന്റെ മൂലയിൽ പുറത്തുനിന്ന അകത്തേയ്ക്കു കർണ്ണമായി ഒരു വര വരയ്ക്കുക. മതിൽവണ്ണം ഏഴുവിരലാണെന്ന സങ്കല്പിക്കുക. എന്നാൽ അതിന്റെ കർണ്ണം (ഏതാണ്ട്) പത്ത് വിരലുണ്ടാവും. അതിന്റെ അഞ്ചിൽ രണ്ടംശം—നാലുവിരലെന്നൎത്ഥം—പുറത്തെ മൂലയിൽനിന്ന അകത്തേക്കു ചെന്നേടത്ത് ആ വരയിൽ അടയാളപ്പെടുത്തുക. അവിടെനിന്ന മതിൽവണ്ണമായ ഏഴു വിരൽ ആ വരയിൽക്കൂടെത്തന്നെ അകത്തേയ്ക്കു ചെന്നേടത്തും അടയാളപ്പെടുത്തുക. അപ്പോൾ ആ അടയാളം അകത്തെ മൂലയിൽനിന്നും ഒരു വിരൽ അകത്തേയ്ക്കു നീങ്ങിയിരിയ്ക്കും. പിന്നെ കർണ്ണത്തോളം നീളത്തിൽ ഒരു ചരടെടുത്ത് ഒരു തല അകത്തെ അടയാളത്തിൽ തൊടുവിച്ചുകൊണ്ട് ഒരു വൃത്തം വരയ്ക്കുക. അത് മതിലിന്റെ പുറത്തെ മൂലയാകുന്നു. പിന്നെ അകത്തെ മൂലയും വൃത്തമാക്കണം. അതിന്ന ആ അടയാളത്തിൽനിന്ന മതിലിന്റെ അകവശത്ത് ഏറ്റവും അടുത്ത സ്ഥലത്തോളം മാത്രം നീളത്തിലുള്ള ചരടുകൊണ്ടു വൃത്തം വീശിയാൽ മതി; അത് അകവശത്തെ വൃത്തമായി വരും.

ഇനി മറ്റൊരു പ്രമാണം പറയുന്നു.

തൽഭിത്തിവണ്ണമഞ്ചിട്ടാൽ ത്യക്ത്വാ രണ്ടംശകം ബഹിഃ
യുക്ത്യാ തദ്വൃത്തമാക്കീടാം കോണനാലും മതിൽക്കിഹ

(ഭാഷാശില്പരത്നം—ശ്ലോ. 347)

മതിൽവണ്ണത്തെ അഞ്ചാക്കി രണ്ടംശം കർണ്ണത്തിന്റെ പുറംവിട്ട ബാക്കികൊണ്ടു മുൻശ്ലോകത്തിൽ പറഞ്ഞപ്രകാരം അകവും പുറവും വൃത്തമാക്കുക. പ്രദക്ഷിണവഴി മുതലായവയുടെയും മൂല വൃത്തമാക്കുന്നതിനുള്ള വിധിയും ഇതുതന്നെയാകുന്നു.

## B. കൂപ-തടാകവിധി.

കിണറിന്റെയും കുളത്തിന്റെയും കണക്കിനെ പറയുന്നു.

ഗുണഹസ്തം സമാരഭ്യ കൂപസ്യ പരിധിർഭവേൽ
ഖഗഹസ്താദപിന്യൂനം തടാകം ന വിധീയതേ

കിണറിനു് പുറം മൂന്നു കോലിൽ കുറയരുതു്; കുളത്തിനാകട്ടെ 91 കോലിലും കുറയരുതു്.

## C. കണ്ണാടിബിംബം.

1

കണ്ണാടിബിംബങ്ങളുടെ ലക്ഷണമാണു താഴെ പറയുന്നതു്.

ആയാമം ദശധാ കൃത്വാ ത്വേകൈകാംശമഥാഽഷ്ടഭിഃ
സപ്തധാ വിഭജേദ്ദേഷു വൃത്തം പഞ്ചഭിരേവ ച
പ്രഥമം തു, തഥാ ദ്വാഭ്യാം ദ്വിതീയം ച പ്രകല്പയേൽ
തൃതീയമവശിഷ്ടേന വൃത്തം കുര്യാദ്യഥാക്രമം.
ത്യക്തേന നവമേനാഥ ചതുർഭക്തേന വൈ പുനഃ
ഊർദ്ധ്വാന്തരാധോമധ്യേഷു യോജയേൽ സുസമം ക്രമാൽ.

ആകെയുള്ള നീളത്തെ പത്താക്കി ഭാഗിച്ചു് ഒരംശം നീക്കി ബാക്കിയുള്ളതിൽ എട്ടുകൊണ്ടു് ഏഴാക്കി ഭാഗിക്കുകയും ചെയ്യുക. അതിൽ അഞ്ചംശംകൊണ്ടു് ആദ്യത്തെ വൃത്തവും, പിന്നെ രണ്ടംശംകൊണ്ടു് രണ്ടാമത്തെ വൃത്തവും, ബാക്കിയുള്ള ഒരംശംകൊണ്ടു് മൂന്നാമത്തെ വൃത്തവും ക്രമത്താലെ കല്പിക്കണം. ആദ്യം നീക്കിവെച്ച ഒരംശത്തെ നാലാക്കി ഭാഗിച്ചു് ഒരു ഭാഗം ശിരസ്സിലും, പിന്നെ ഓരോ ഭാഗങ്ങൾ മൂന്നു വൃത്തങ്ങൾ കൂടിയതിന്റെ രണ്ടു ഇടകളിലും ഒരു ഭാഗം പാദത്തിലും (ചുവട്ടിലും) കല്പിക്കുക.

2

മറ്റൊരു വിധി പറയാം.

ദീർഘമച്ഛന്നബിംബേഷു നവതാലം പ്രകല്പയേൽ
പഞ്ചാംശകൈരാദ്യവൃത്തം സ്യാൽ, ദ്വിതീയം ച തഥാ ത്രിഭിഃ
നവമേന സമം കുര്യാൽ പാദമധ്യശിരസ്സു ച
സർവ്വദേവേഷു വിഹിതമേവം ശാസ്ത്രവിദോ വിദുഃ

കണ്ണാടിബിംബത്തിന്റെ ആകെയുള്ള നീളത്തെ ഒമ്പതാക്കി ഭാഗിക്കുക. അതിൽ അഞ്ചംശംകൊണ്ടു് ആദ്യത്തെയും, മൂന്നംശംകൊണ്ടു് രണ്ടാമത്തെയും വൃത്തങ്ങളെ വരയ്ക്കുക. ബാക്കിയുള്ള അംശത്തെ മൂന്നാക്കി ഭാഗിച്ചു് ഒരംശം ശിരസ്സിലും, പിന്നത്തേതു് വൃത്തങ്ങളുടെ ഇടയിലും, മൂന്നാമത്തേതു് പാദത്തിലും കല്പിക്കുക. ഇതു് എല്ലാ ദേവന്മാർക്കും ഉപയോഗിക്കാവുന്ന വിധിയാണെന്നു ശാസ്ത്രജ്ഞന്മാർ പറഞ്ഞിരിക്കുന്നു.

3

ഇനി മറ്റൊരു കണ്ണാടിബിംബലക്ഷണത്തെ പറയുന്നു.

നവാംശിതേഷ്വിഷ്ടസമുച്ഛ്രയേൽ ക്രമാൽ
ത്രിവൃത്തമധ്യശിരപാദിസാകരാംശകൈഃ

അർദ്ധേന വൃത്താന്തരമൂലശീർഷ്ണോഃ
സമം ച കുര്യാൽ മുകുരാത്മകമ്മുകേ.

ഇങ്ങനെയുള്ള നീളത്തെ ഒമ്പതാക്കി ഭാഗിച്ച് നാലംശംകൊണ്ട് ആദ്യത്തേയും, രണ്ടംശംകൊണ്ട് രണ്ടാമത്തേയും, ഒരംശംകൊണ്ട് മൂന്നാമത്തേയും വൃത്തം കല്പിക്കുക. ബാക്കിയുള്ള രണ്ടംശത്തെ നാലാക്കി ഭാഗിച്ച് ഒരംശം ശിരസ്സിലും, ഓരോ അംശം മൂന്നു വൃത്തങ്ങളുടെ രണ്ടിടയിലും നാലാമത്തേത് പാദത്തിലും കല്പിക്കുക.

4

വേറൊരു വിധത്തിലുള്ള കണ്ണാടിബിംബത്തെയാണ് താഴെ പറയുന്നത്.

ഇംഗേ നവാംശിതേ ഭാഗം ത്യക്ത്വാ ശിഷ്ടേƒഷ്ടവിഭാജിതേ
സമുദ്രനയനൈകാംശൈർവൃത്തത്രയ മഥാപരേൽ
അനന്തരം ത്യക്തഭാഗേ ചതുർഭിർഭാജിതേ സമം
വൃത്തത്രയസ്യാന്തരേ ദ്വേ ശീർഷം പ്രപദമേവ ച
ഏകൈകേനൈവ ഭാഗേന കല്പയേൽ ശില്പവിത്തമഃ

ഉയരത്തെ ഒമ്പതാക്കി ഭാഗിച്ച് ഒരു ഭാഗം നീക്കി ശേഷത്തെ എട്ടാക്കി അംശിക്കുക. നാലംശംകൊണ്ട് ആദ്യത്തേയും, രണ്ടംശംകൊണ്ട് രണ്ടാമത്തേയും, ഒരംശംകൊണ്ട് മൂന്നാമത്തേയും വൃത്തത്തെ കല്പിക്കണം. പിന്നെ ആദ്യം നീക്കിയുള്ള ഭാഗത്തെ സമം നാലാക്കി ഭാഗിച്ച് ഓരോ ഭാഗത്തെ യഥാക്രമം ശിരസ്സിലും, മൂന്നു വൃത്തങ്ങളുടെ ഇടയിലും, പാദത്തിലും (ചുവട്ടിലും) കല്പിക്കുക.

5

ഇനി മറ്റൊരു വിധി പറയുന്നു.

മുകുരാകൃതിബിംബസ്യ ഇംഗേ നന്ദവിഭാജിതേ
സാർദ്ധോപായസപാദദ്വിഭാഗൈർവൃത്തദ്വയം കൃത
ശിഷ്ടേ നവാംശിതേ ശീർഷമേകേന ചതുരംശകൈഃ
വൃത്തദ്വയാന്തരം തദ്വൽ പ്രപദഞ്ച പ്രകല്പയേൽ.

കണ്ണാടിബിംബത്തിന്റെ ആകെയുള്ള ഉയരത്തെ ഒമ്പതായി ഭാഗിക്കുക. അതിൽ നാലര അംശംകൊണ്ട് ആദ്യത്തെ വൃത്തവും, രണ്ടേകാലംശംകൊണ്ട് രണ്ടാമത്തെ വൃത്തവും കല്പിക്കുക. ബാക്കിയുള്ളതിനെ വീണ്ടും ഒമ്പതാക്കി ഭാഗിച്ച് ഒരംശം ശിരസ്സിലും, നാലംശം വൃത്തങ്ങളുടെ ഇടയിലും ബാക്കിയുള്ള നാലംശം ചുവട്ടിലും കല്പിക്കണം.

## D. ചിത്രോടകല്ല്.

നാഗഭേദപ്രതിഷ്ഠായാം വക്ഷ്യേ തല്ലോഷ്ടലക്ഷണം
അംഗുലേന പ്രകല്പ്യന്തേ തത്ര മാനാനി ശാസ്ത്രവിൽ. 1
ആരോഹപരിണാഹാദിസർവ്വമേവ സലക്ഷണം.

നാഗഭേദപ്രതിഷ്ഠയ്ക്കുള്ള ചിത്രോടകല്ലിന്റെ ലക്ഷണം പറയുന്നു. അതിന്റെ ഉയരം ചുററ് മുതലായായ അളവുകളെല്ലാം ശാസ്ത്രപ്രകാരം അംഗുലങ്ങളെക്കൊണ്ടു കല്പിക്കേണ്ടതാണ്.

ഉത്തമം തു ധ്വജോത്ഥം സ്യാദ്വൃഷയോനിസ്തു മധ്യമം

നിന്ദ്യൗ തഥാന്യൗ, തസ്മാൽ തൗ നാഗരാജന്തി വിവർജ്ജയേൽ. 2

അതിനു ഉത്തമം ഏകയോനിയാകുന്നു; പഞ്ചയോനി മധ്യമവുമാണ്. ത്രിയോനിയും സപ്തയോനിയും നിന്ദ്യങ്ങളാണ്; അതിനാൽ അവയെ ചിത്രാടക്കല്ലിനു സ്വീകരിക്കരുത്.

തറ:

ഗുണവേദാംശരഹിതമർദ്ധം വാ വ്യാസമാനതഃ

അധിഷ്ഠാനോച്ഛ്റയം കുര്യാൽ; തൽസ്തംഭം തു യഥാക്രമം. 3

ചിത്രാടക്കല്ലിന്റെ തറയ്ക്ക്, മേൽപറഞ്ഞപ്രകാരം നല്ല കണക്കുനോക്കി കൽപിച്ച വ്യാസത്തിന്റെ പകുതിയോ, $\frac{2}{3}$ ഭാഗമോ, $\frac{3}{4}$ ഓ ഉയരമുണ്ടായിരിക്കണം. അതിനുള്ള സ്തംഭത്തിന്റെ വ്യാസമാകട്ടെ യഥാക്രമം.

സ്തംഭം:

വേദഷൾഭാഗ വിഭക്തേഷു നേത്രവഹ്ന്യബ്ധിഭാഗതഃ

തൽസമം പാദഹീനം വാ തദർദ്ധം വാ തദുച്ഛ്റയം. 4

തറയുടെ നാലിൽ രണ്ടുഭാഗമോ ($\frac{1}{2}$യോ), $\frac{3}{5}$ ഭാഗമോ, ആറിൽ നാലുഭാഗമോ ($\frac{2}{3}$ഓ) ആയിരിക്കണം. സ്തംഭത്തിന്റെ ഉയരം തറയുടെ ഉയരത്തോളം തന്നെയോ, അതിന്റെ $\frac{3}{4}$ ഓ, $\frac{1}{2}$ യോ ആക്കിപ്പണിയാം.

ഗർഭഗൃഹം:

അംഗുലേന തു തൽഗർഭഗേഹസ്യ പരിധിർഭവേൽ

സപാദാർദ്ധേന വാ തസ്യ പാദോനാർദ്ധിതയേന വാ. 5

ഗർഭഗൃഹത്തിന്റെ ചുററ് അംഗുലംകൊണ്ടുതന്നെയാണ് കണക്കാക്കേണ്ടത്. അത് ഒന്നേകാലോ, ഒന്നരയോ, ഒന്നേമുക്കാലോ അംഗുലംകൊണ്ടായിരിക്കണം.

"തദർദ്ധം പാദഹീനം വാ പാദം വാ തസ്യ നിമ്നതാം"

അതിന്റെ (ഗർഭഗൃഹത്തിന്റെ) താഴ്ച ചുററിന്റെ പകുതിയോ, മുക്കാലോ, കാലോ ആയിട്ട് കൽപിക്കണം.

ദ്വാരം:

"ദ്വാരമേകാംഗുലവ്യാസം കുര്യാ ദ്വ്യംഗുലമുന്നതം." 6

ദ്വാരത്തിനാകട്ടെ ഒരംഗുലം വ്യാസവും രണ്ടംഗുലം ഉയരവും ഉണ്ടായിരിക്കണം.

"ഏകേനാഽർദ്ധേന വാഽംഗുല്യാ ശിഖാമൂലേ യഥാബലം"

ആ സ്തംഭത്തിന്റെ മുകളിലും ചുവട്ടിലും ബലത്തിന്നനുസരിച്ച് ഒരംഗുലമോ അരയംഗുലമോ വീതം ശിഖയും മൂലവും ഉണ്ടാക്കണം.

ശിഖരം (മേൽപ്പുര):

"അധിഷ്ഠാനപ്രമാണേന തന്മയാച്ഛിഖരം തഥാ" 7

അധിഷ്ഠാനത്തിനു (തറയ്ക്ക്) പറഞ്ഞ കണക്കിൽ തന്നെ ശിഖരവും പണിയണം.

ശിഖരത്തിന്റെ അലങ്കാരം:

തദഷ്ടാംശത്രിഭാഗേന പട്ടം കുര്യാദ്യഥാവിധി
അർദ്ധേന ത്രിപാദേനാഽപി, നാസികാദി സമുജ്ജ്വലം. 8

ആ ശിഖരത്തിന്റെ ഉയരത്തിൽ $\frac{1}{8}$ ഭാഗം കൊണ്ടോ, $\frac{1}{16}$ കൊണ്ടോ, $\frac{3}{32}$ കൊണ്ടോ പട്ടം ഉണ്ടാക്കുക. അത് നാസികാദികളെക്കൊണ്ട് ശോഭിച്ചിരിയ്ക്കുകയും വേണം.

സ്ഥൂപി (താഴികക്കുടം)

സ്തംഭമൂലപൃഥുത്വാം സ്ഥൂപി മധിഷ്ഠാനസമോന്നതാം
പാദേനാഽർദ്ധേന വാ ഹീനാം യഥാശോഭം യഥാമതി. 9
പാദാംശയുക്തമഥവാ ശിഖരോപരി ലക്ഷണൈഃ
യോന്യുത്തമൈകൈ സ്ഥൂപികാ സർവ്വ മംഗളൈ രഥവാ യവൈഃ" 10

സ്തംഭത്തോട് സമമായ ദീർഘവിസ്താരത്തിലും, തറയോളം ഉയരത്തിലുമാണ് സ്ഥൂപിയെ (താഴികക്കുടത്തെ) പണിയേണ്ടത്. അതിന്റെ ഉയരം ഭംഗിപോലെ തറയുടെ $\frac{1}{4}$ യോ, $\frac{1}{2}$ ലോ, $\frac{3}{4}$ ഓ ആക്കാനും വിരോധമില്ല. എല്ലാം യോനിപ്പൊരുത്തത്തിൽ കണ്ട് പണിയേണ്ടതാകുന്നു; മുകളിലെപ്പോലെ ദീർഘവിസ്താരാദികളെല്ലാം യവത്താലോ അംഗുലത്താലോ കല്പിയ്ക്കുകയും ചെയ്യാം.

## E. കടുശർക്കരാബിംബവിധി.

### ബഹുബേരവിധാനത്തിന്:

ഇവിടെ 'ബഹുബേരവിധാനം' എന്നു പറയുന്നതു കടുശർക്കരയോഗംകൊണ്ട് വിഗ്രഹമുണ്ടാക്കുന്നതിനെയാകുന്നു. പൂജാബിംബങ്ങളുണ്ടാക്കുവാൻ കരിങ്കല്ലുകൊണ്ട് മാത്രമല്ല ദാരു (മരം), മണ്ണ്, രത്നം, ലോഹം മുതലായവയെക്കൊണ്ടും ഉണ്ടാക്കുവാൻ വിധിയുണ്ട്. കടുശർക്കരയോഗംകൊണ്ടുണ്ടാക്കുവാനുള്ള വിധിയും അതുപോലെയൊന്നാകുന്നു. തിരുവനന്തപുരത്തെ സാക്ഷാൽ പത്മനാഭസ്വാമിക്ഷേത്രത്തിലെ അനന്തശയനം കടുശർക്കരകൊണ്ടുണ്ടാക്കിയിട്ടുള്ളതാണെന്നു വായനക്കാരിൽ പലരും കേട്ടിട്ടുണ്ടാവണം.

കടുശർക്കരകൊണ്ട് ബിംബമുണ്ടാക്കിയാൽ പിന്നെ അതു അവിടെനിന്നു സ്ഥലമാറ്റം ചെയ്യാൻ സാധിയ്ക്കയില്ല. അതിനാൽ പ്രതിഷ്ഠിയ്ക്കേണ്ടതായ സ്ഥലത്തുതന്നെ ശില്പികളെക്കൊണ്ട് പണിയിയ്ക്കുന്നതാണ് വിധി; ചെയ്തുവരാറുള്ളതും അങ്ങിനെതന്നെയാകുന്നു. അതിനു ആദ്യം തന്നെ കരിങ്ങാലി മുതലായവകൊണ്ട് നിശ്ചിത വലുപ്പത്തിൽ പ്രധാനങ്ങളായ അസ്ഥികളെയുണ്ടാക്കി ചെത്തി കെട്ടണം. ജലാധിവാസം മുതലായ താന്ത്രിക കർമ്മങ്ങളെല്ലാം അതിന്മേൽ ചെയ്യുകയും വേണം. താഴെപ്പറയുന്നതു് അതുണ്ടാക്കുവാനുള്ള വിധികളെയാകുന്നു. സാധാരണ വായനക്കാർക്ക് ഇതിനെപ്പറ്റി അത്ര അറിവുണ്ടായെന്നു വരില്ല. ഇവിടെ ഇത്രയും പറയാനുള്ള കാരണം അതാകുന്നു.

"ബഹുബേരവിധാനങ്ങളുടെ കടുശർക്കരയോഗമായ ദ്രവ്യംകൊണ്ട് ബിംബം ഉണ്ടാക്കുന്നേടത്ത് മുമ്പ് കരിങ്ങാലിയുടെ കാതൽകൊണ്ട് വംശത്തെയും, പക്ഷത്തെയും, കരിത്തെയും, ഉരസ്സിനെയും, ജംഘാദ്വയങ്ങളെയും, ഭുജദ്വയങ്ങളെയും, പാർശ്വദ്വയങ്ങളെയും ഇങ്ങിനെ ബിംബത്തിന്റെ അസ്ഥികൾ പോലെ ഉണ്ടാക്കി തെളിച്ചുവെച്ച്, സന്ധുക്കളിൽ ചെ

"ദാരുകൊണ്ടുള്ള ബിംബങ്ങളും, ചായംവെച്ച ശിലാബിംബവും ഇവ രണ്ടും ബഹുബേരവിധാനമായി പ്രതിഷ്ഠിയ്ക്കണം. സ്നാനബിംബവും വേറെ ഉണ്ടാക്കും. ബലിബിംബം, യാത്രാബിംബം ഇങ്ങനെ രണ്ടു ബിംബങ്ങളും വേറെ ഉണ്ടാക്കണം. ഈ നാലു ബിംബങ്ങളും ഉണ്ടാക്കുന്നതു് ലോഹംകൊണ്ടുതന്നെയാകുന്നു. അപ്പനാബിംബം ശിലകൊണ്ടും ഉണ്ടാക്കാം.

മേലെഴുതിയതിന്റെ പ്രമാണം

(തന്ത്രസമുച്ചയത്തിന്റെ വിമർശിനി വ്യാഖ്യാനത്തിൽനിന്നു്)

"ഏകബേരം ശിലാലോഹമണിജം സർവ്വദേഷ്യതേ
മൃൽദാരുജം തഥാലേഖ്യം ബഹുബേരമിതിസ്ഥിതി" 1
മൃണ്മയീപ്രതിമാവിധാനമിഹ കിഞ്ചിൽ പ്രകാശ്യതേ.

നാരദീയപദ്ധതിയിൽ:—

'മൃണ്മയീം പ്രതിമാം വക്ഷ്യേ യഥാവൽ താം നിബോധമേ
പക്വാപക്വേ ദ്വിധാ പ്രോക്തേ മൃണ്മയ്യൗ പ്രതിമേ ക്രമാൽ. 2
ന സർവ്വലോകാഃ ശംസന്തി പ്രതിമാം ശുദ്ധമൃണ്മയീം
അപക്വാ പ്രതിമാ ശസ്താ സൈവ കാര്യാ വിചക്ഷണൈഃ. 3
സ്വയമാ സൈവ കർത്തവ്യാ നാഗ്നിപൂർവ്വെണ്ണ കാരയേൽ
മൃദൈവ മൃണ്മയീം കുര്യാൽ യഥാവർണ്ണാനുരൂപതഃ. 4
ബ്രാഹ്മണസ്യ സിതാ മൃദ്വൈ, ക്ഷത്രിയസ്യാരുണാ സ്മൃതാ
വിശാം പീതാ ഭവേൽ മൃദ്വൈ, കൃഷ്ണാ ശൂദ്രസ്യ കീർത്തിതാ. 5
മൃദം വർണ്ണാനുരൂപേണ ഗൃഹീത്വാ ക്ഷേത്രസംഭവാം
ദധിസർപ്പിഃപയോമിശ്രം അതസീസ്നേഹസംയുതൈഃ. 6
ശർക്കരാലോഹപാഷാണൈഃ ചൂർണ്ണം കൃത്വാ ന്യപൂർവ്വശഃ
സമഭാഗാനി ചൂർണ്ണാനി മൃത്തികായാം പ്രയോജയേൽ. 7
ഖാദിരേണ കഷായേണ അർജ്ജുനേന ച പേഷയേൽ
ശ്രീവേഷ്ടകം സർജ്ജരസം കുങ്കുമം കുന്ദുരോ ച. 8
കന്ദുകശ്ച രസാ ഹ്യേതേ സർവ്വേ...രസാന്വിതാഃ
നദീസംഗമതീർത്ഥേഷു പുണ്യേഷ്വാദ്യാതനേഷു വാ പുനഃ. 9
ആദായ മൃത്തികാം തത്ര സ്നേഹചൂർണ്ണസമായുതാം
മാസം പർയ്യുഷിതാം കൃത്വാ കാരയേൽ പ്രതിമാം തതഃ. 10
ത്രിരാത്രോപോഷിതാ സാ തു ശിലാന്യാസസമാ ഭവേൽ"—ഇതി.

തന്ത്രാന്തരാഹ:—

"ഗർത്തം കൃത്വാ നിവാതേ തു സ്ഥാപയേൽ തത്ര മൃത്തികാം. 11
ശർക്കരാലോഹപാഷാണചൂർണ്ണം ദധ്യാദിഭിഃ സമം
ചതുർത്ഥാംശം മൃദി ക്ഷിപ്ത്വാ കഷായാദ്യൈശ്ച പേഷയേൽ. 12
കഷായേ സർവ്വ മാലോഡ്യ ശ്രീവേഷ്ടാദിരസാന്വിതാം

സംഗമാദിമൃദം പിഷ്ട്വാ സൎവ്വചൂൎണ്ണസമന്വിതാം. 13
മാസോഷിതാം പുനഃ പിഷ്ട്വാ തയാ യാൽ പ്രതിമാം ശുഭാം
ത്രിമാത്രേണ ശിലാവൽ ചേൽ ജ്ഞേയാ തത്ര സുഷുപ്തതാ. 14
പുനൎമ്മാസോഷിതത്വാഗതിരച്ഛാകാദിന്യസിദ്ധയേ
തതോ ഗൎഭഗേഹ പീഠം കുൎയ്യാൽ ശൂലസമന്വിതം" 15

തഥാച ശൂലാൎത്ഥം പ്രതിമാൎത്ഥം വിഹിതം വൃക്ഷവിശേഷം ഗത്വാ യഥോക്തപ്രകാരേണ ഛിത്വാ ആനീയ ശില്പിഭിഃ ശൂലാനി കാരയേൽ.

ശൂലകരണേ മുരാരിരാഹ:—

"വംശബന്ധഃ കടീബന്ധോ വക്ഷോബന്ധസ്തഥൈവ ച
ബാഹുബന്ധാശ്ച ചത്വാരഃ പ്രകോഷ്ഠാസ്ഥാവദേവ ഹി. 16
പാദബന്ധാവുഭൌ ചൈവം സ്ഥൂലബന്ധാസ്ത്രയോദശ"—ഇതി.

സ്ഥിതസ്യ ദേവസ്യ ശൂലാനി സ്യുഃ തഥാ ച തൽസ്ഥിതീകരണായ ചത്വാരി ശൂലാനി ച യോജയേൽ.

തഥാച മുരാരിരാഹ:—

"പ്രതിമാസന്നിതായാമം പൃഷ്ഠതോ വൃത്ത മേവ ച. 17
ഉപപൃഷ്ഠശൂലം കുൎവ്വീത പ്രതിമാസ്ഥിതയേ പുനഃ.
കേചിൽ ചരണശൂലം ച പാദശൂലം ച കുൎവ്വതേ. 18
വലതഃ ശ്ലേഷയേദ്ബന്ധാൻ വിശിഖേനൈവ താൻ പുനഃ
ബന്ധാഃ സപ്തദശൈതേഷു സ്ഥാനേ പ്രോക്താ വിചക്ഷണൈഃ. 19

ഇതി—സ്ഥിതസ്യ ദേവസ്യ സപ്തദശ വാ ത്രയോദശ വാ ശൂലാനി കുൎവ്വീത ആസീനദേവേഷു മുരാരിരാഹ:—

"......................തത്ര സ്യാൽജാനുസന്ധികം
ജംഘാനി ദ്വിശിഖം കുൎയ്യാദൂരു മേകശിഖം തഥാ. 20
ഏകോനവിംശതിൎജ്ഞേയാഃ ശൂലബന്ധാ സ്ഥിതാഽസനേ
ശയനേ ച തഥാ ബന്ധാ അതഊൎദ്ധ്വം ന കാരയേൽ. 21
ഇത്യാസനശയനയോരേകോനവിംശതിശ്ശൂലബന്ധാ ഭവന്തി.

തത്ര തിഷ്ഠതോ ദേവസ്യ നപുംസകശിലായാ ഉപരി പാദശിലാം പീഠം ച യഥോപപത്തി വിധായ പാദശിലായാ ഗൎത്തദ്വയേ ദ്വേ പാദശൂലേ നപുംസകശിലാസംസ്പൃഷ്ടേ യഥാ ഭവതി തഥാ കൃത്വാ തേ പാദശൂലേ കടിപൎയ്യന്തേ കൃത്വാ തത്ര കടിബന്ധേന സഹ ശ്ലേഷയേൽ. ശൂലാനാം ശ്ലേഷണേ സുഷിരം കീലം ച ന കാരയേൽ. ത്രിശിഖം ദ്വിശിഖം നിമ്നം ച കൃത്വാ പൃഥക് പൃഥക് ശ്ലേഷയേൽ. വക്ഷോബന്ധസ്യ മദ്ധ്യേ തഥാ കടിബന്ധ ച മദ്ധ്യേ നിമ്നം കൃത്വാ തയോഃ നിമ്നയോഃ മദ്ധ്യേ വംശബന്ധം നിക്ഷിപ്യ ബന്ധയേൽ. വംശ

ണ്ഡം തു മുഖാൽ മൂർദ്ധാന്തം കിരീടാന്തം ച ബുധാഃ പ്രാഹുഃ. വക്ഷോദണ്ഡം ത്രിശൂലാഗ്രം കുര്യാൽ. ബാഹുമൂലാനി ത്രിശിഖാനി, പ്രകോഷ്ഠം ദ്വിശിഖം കുര്യാൽ. പുന ർദ്ദണ്ഡാൻ സർവ്വാൻ യഥാവൽ ശ്ലേഷയേൽ. ശ്ലേഷിതാൻ ശ്ലേഷിതാൻ താൻ താമ്രപട്ടേന വേഷ്ടയേൽ യഥാ സന്ധേർദ്ദാർഢ്യം ഭവേൽ തഥാ വേഷ്ടയേൽ. ഏവം ശൂലാനി ബന്ധയിത്വാ രജ്ജുവേഷ്ടനം കുര്യാൽ.

തത്രമുരാരിരാഹ:—

"നാളികേരത്വചാം സാരം ഗൃഹീത്വാ രജ്ജുകർമ്മണി
സമവർത്തായതാ രജ്ജു ർന്നാഽതി സ്ഥൂലാ നവാ കൃശാ. 21
ശലാകാമാത്രനാഹാ സാ ശൂലഗ്രന്ഥിവിവർജ്ജിതാ
നചൈവാഽതിദൃഢാ കാര്യാ നാഽതിമൃദ്വീ കദാചന. 22
ഏവം രജ്ജുമയം കൃത്വാ സർവ്വേഷ്വംഗേഷു വേഷ്ടനം
യഥാ ശരീരേ സർവ്വേഷാം ചതുഃഷഷ്ടിസിരാഃ സ്മൃതാഃ. 23
ശൂലേ തഥൈവ പാശാഃ സ്യുഃ കർത്തവ്യാ സ്തത്ര കോവിദൈഃ
ശൂല മസ്ഥി, സിരാ രജ്ജു, മൃണ്മാംസം, ത്വക് പടോ ഭവേൽ. 24
ദ്വാഭ്യാം ദ്വാഭ്യാം തു രജ്ജുഭ്യാം ബദ്ധ്വാ ശൂലം തു വേഷ്ടയേൽ
മൃദം സംഗൃഹ്യ പൂർവ്വോക്താം തതോ മാസദ്വയോഷിതാം. 25
ചതുർഭി ർഭാജിതാഭിശ്ച വാലുകാഭിർവ്വിമിശ്രയേൽ
തത്ര ത്ര്യൂഷകടുകം ചൂർണ്ണം വിംശത്യംശം തു മിശ്രയേൽ. 26
നാളികേരത്വചാം സാരം ക്ഷിപ്ത്വാ ക്ഷിപ്ത്വാഽത്ര മിശ്രയേൽ
ആലോഡ്യ ത്രിഫലാതോയേ നാളികേരരസാന്വിതേ. 27
നാളികേരരസൈഃ സാർദ്ധം സാധയിത്വാ മൃദം ശനൈഃ
ശ്ലേഷയേൽ സ്ഥൂലബന്ധേഷു സർവ്വാംഗേഷു ശനൈഃ ശനൈഃ 28
ആർദ്രേഷ്വേവ ചതുർഷ്വേഷു തേഷു രജ്ജ്വാ പ്രവേഷ്ടയേൽ
വേഷ്ടയിത്വാ സമീകൃത്യ മൃദാ ചൈവ ശനൈഃ ശനൈഃ. 29
ത്രിരേവ രജ്ജുബന്ധം ച ത്രിശ്ശുഷ്കം ചാഽപി ദാപയേൽ
അതഊർദ്ധ്വം ന രജ്ജും ച ന ശുഷ്കം ചാഽപി ദാപയേൽ 30
മൃദാലിപ്യ ശനൈ ർജ്ഞാത്വാ ശുഷ്കാശുഷ്കം വിചക്ഷണഃ
കുര്യാച്ഛരീരസംവേഷ്ടം ഛേദച്ഛിദ്രവിവർജ്ജിതം. 31
ഹസ്തേനൈവ മൃദം ദദ്യാൽ കൂർച്ചേന കടുശർക്കരാം
പിഷ്ട്വാ ത്രിഫലതോയൈ സ്തു ശർക്കരാകല്ക്കമേവ ച. 32
കാർപ്പാസതൂലസംയുക്തം സമ്യക് കൃത്വാ വിചക്ഷണഃ
കൂർച്ചേനൈവ തു തൽകല്ക്കം ശനൈരേവ പരാമൃശേൽ. 33
തതഃ കൃകണികാഗ്രേണ ന്യൂഷ്ടാംഗാനി ച ലേപയേൽ
ശ്ലിഷ്ടേഷ്വംഗേഷു സർവ്വേഷു പത്രൈ രാചാര്യ ബുദ്ധിമാൻ. 34

ത്രിപുരോപനിഷത്ത്, ശ്രീവിദ്യാചിന്താമണി, ലളിതോപാഖ്യാനം മുതലായ ഗ്രന്ഥങ്ങളിൽ ശ്രീചക്രലേഖനവിധി സവിസ്തരം പ്രതിപാദിച്ചുകാണാം. വിധിപ്രകാരം പത്മമിട്ടു പൂജിക്കുന്നതിനുള്ള പ്രമാണമാണെന്നതു കേരളത്തിൽ പ്രസിദ്ധമായിട്ടുള്ളത്. ശ്രീചക്രം വരച്ചു പൂജ ചെയ്യുകയില്ലാത്തവർക്ക് അതിന്റെ സ്വരൂപം മനസ്സിലാക്കാനും ഉപകരിക്കുന്നതാണല്ലോ. നിത്യപൂജയ്ക്കു സ്വർണ്ണം വെള്ളി പഞ്ചലോഹം മുതലായ തകിടുകളിൽ വരയ്ക്കുകയാണ് പതിവ്. അതിനു ഉറപ്പും വലിപ്പമായാൽ (96 അംഗുലമായാൽ) പ്രയാസമാണല്ലോ. ആ ആവശ്യത്തിനു ചെറിയ തോതിൽ (മേൽപറഞ്ഞ പ്രമാണമനുസരിച്ചുതന്നെ) തച്ചുശാസ്ത്രപ്രകാരമുള്ള നല്ല കൈകണക്കിൽ വരക്കേണ്ടതാകുന്നു. യവം കൊണ്ടാണു സാധാരണ കണക്കാക്കുക പതിവ്. അതിന്റെ വ്യാസം 15 യവവും 27 യവവും നല്ല കൈകണക്കാണെന്നും പറയപ്പെടുന്നു.

### മേരുശ്രീചക്രം ഉണ്ടാക്കുന്ന വിധിയെ പറയാം.

4

മേരുശ്രീചക്രത്തിന്റെ അളവുകളെല്ലാം ഭൂപ്രസ്താരത്തിനു പറഞ്ഞതുപോലെതന്നെയാകുന്നു.

ചക്രരാജോന്നതിം വക്ഷ്യേ തത്രമാനപ്രമാണതഃ
ഷഡംഗുലം ഭൂപുരോത്സേധം ത്രൈണവ തു വലിത്രയം
നാഗാംഗുലം ഷോഡശാരേ ത്വഷ്ടാംശം ത്വഷ്ടപത്രകേ
മന്വശ്രാൽ പൂർണ്ണകോഷ്ഠാന്തം ചത്വാരിംശാംശകൈർവ്വദേൽ.

96 ഭാഗമാക്കിയുള്ള മേരുശ്രീചക്രത്തിന്റെ ഉയരത്തെ പറയുന്നു. ഭൂപുരത്രയത്തിനും വൃത്തത്രയത്തിനും ഇരുപത്തെട്ടംശവും, ഷോഡശദളത്തിനു ഒമ്പതംശവും, അഷ്ടദളത്തിനു പതിനൊന്നംശവും, 14 കോണമാകുന്ന മന്വശ്രം മുതൽ സർവ്വസിദ്ധി ത്രികോണമടക്കം 24 അംശവും ഉയരം വെയ്ക്കണം.

## 6. പഞ്ചലോഹം.

ബിംബനിർമ്മാണത്തിനുള്ള പഞ്ചലോഹക്കൂട്ടിനെ പറയുന്നു.

ചതുർഭാഗം തു രജത മേകഭാഗം ച കാഞ്ചനം
വരിഷ്ഠ മഷ്ടഭാഗം ചാപ്യഷ്ടഭാഗം ച പിത്തളം
അയഃ കിഞ്ചിൽ സമായുക്തം പഞ്ചലോഹം തു യോജയേൽ.

നാലുഭാഗം വെള്ളിയും, ഒരുഭാഗം സ്വർണ്ണവും, എട്ടുഭാഗം ചെമ്പും പിച്ചളയും, സ്വല്പംമാത്രം ഇരുമ്പും കൂട്ടിച്ചേർക്കുക. ഇവയെല്ലാം ചേർന്നു ഉരുക്കിയുണ്ടാകുന്ന ലോഹസങ്കരമാണ് പഞ്ചലോഹം.

5

സ്വർണ്ണ മേകഭാഗം സ്യാദഷ്ടാംശം രജതം തഥാ
പിത്തളം ച തഥാ താമ്ര മഷ്ടാഷ്ടാംശം പ്രയോജയേൽ
സംയുക്ത മയസാ കിഞ്ചിൽ പഞ്ചലോഹ മിദം ഭവേൽ.

പിന്നെ (അൽപവ്യത്യാസമില്ലാത്ത) മറ്റൊരു പ്രമാണവുമുണ്ട്.

## H. അഷ്ടബന്ധവിധി.

ബിംബപ്രതിഷ്ഠയ്ക്കു അഷ്ടബന്ധമുണ്ടാക്കേണ്ടുന്ന വിധിയാണ് താഴെ ചേർക്കുന്നത്.

> ശംഖഃ ഷഡ്ഗുണിതഃ, പയോധിഗുണിതഃ സർജ്ജോ, ഗുളിർദ്വ്യംശയോ,
> കാർപ്പാസോപലവാലുകാഃ സമഗുണാഃ പ്രത്യേകമേകാംശകാഃ
> ലാക്ഷാഽഽമലകീ സമേതമഖിലം സംചൂർണ്യ സംയോജിതം
> തൈലക്ലിഷ്ടസുപിഷ്ടമഷ്ടനവശക്ത്യാത്മാഽഷ്ടബന്ധം വിദുഃ.

ശംഖുപൊടി ആറുഭാഗം, ചെഞ്ചല്യം പൊടിച്ചത് നാലുഭാഗം, കടുക്ക കുരു കളഞ്ഞത് ഉണക്കിപ്പൊടിച്ചത് രണ്ടുഭാഗം, കുരുകളഞ്ഞ പഞ്ഞി; കോഴിപ്പരൽ; ആററുമണൽ ചേറി വെടിപ്പാക്കിയത്; കോലരക്ക് ഇവ ഓരോ ഭാഗം, നെല്ലിക്ക ഉണക്കിപ്പൊടിച്ചത് (കോലരക്കിന്റെ പകുതി) അരഭാഗം—ഇവയെല്ലാം വെവ്വേറെ നിസ്സാരമായി പൊടിച്ചു ശീലപ്പൊടിയാക്കി എടുക്കുക. അതിൽനിന്നു പകുതിയും കാൽ ഭാഗം ശംഖുപൊടിയും മാററിവെച്ച് മറെറല്ലാം കൂട്ടിക്കലർത്തി കല്ലിൽ എണ്ണ പുരട്ടി കൈകൊണ്ടു തിരുമ്മിതിരുമ്മി സ്നിഗ്ദ്ധമാക്കുക. പിന്നീടതിനെ ഇടിച്ചിടിച്ച് പാകം വരുത്തണം. അഷ്ടബന്ധം ഇടുന്നതിനു തൊട്ടു മുമ്പായിട്ടു പകുതി ചേർക്കാവൂ. അഷ്ടബന്ധമിട്ടതിനു ശേഷം കുറെ ദിവസം ഇടവിട്ടായി ശംഖുപൊടി അഷ്ടബന്ധത്തിന്റെ മീതെ വിതറി കുളനാലുകൊണ്ടു ഉറപ്പുചേർക്കേണ്ടതാണ്. 'അഷ്ടനവശക്ത്യാത്മാ' എന്നുള്ളത് അതിന്റെ 'നവശക്തിസ്വരൂപമാണ്' അഷ്ടബന്ധം എന്നതിനെ കാണിക്കുന്നു. *

ഇവിടെ എണ്ണ ഏതുയാണ് ചേർക്കേണ്ടതെന്നു പറഞ്ഞിട്ടില്ല. ആവശ്യാനുസരണം ഓരോ കൂട്ടിനും ചേർക്കണമെന്നു താല്പര്യം. ശംഖുപൊടി മുഴുവനും ആദ്യംതന്നെ ചേർക്കുന്നപക്ഷം അഷ്ടബന്ധത്തിനു ഉറപ്പുകുറയും. അതു വരാതിരിപ്പാനായിട്ടാണ് മുക്കാൽ ഭാഗം ആദ്യം ചേർക്കാനും, ബാക്കികൊണ്ടു ദിവസവും അഷ്ടബന്ധത്തിൽ ഉരച്ചു ചേർക്കാനും വിധിച്ചിരിക്കുന്നത്. 5 ദ്രവ്യങ്ങൾക്കുംകൂടി ഒരു ഭാഗം എന്ന തോതിൽ ഉണ്ടാക്കുന്ന ഒരു കൂട്ട് അഷ്ടബന്ധത്തിനു പുതിയത് ഒരു ലക്ഷം ഇടി ചെന്നേ കഴിയാവൂ. അഷ്ടബന്ധം ഉണ്ടാക്കി ഉപയോഗിച്ചു പരിചയമുള്ളവരുടെ സഹായം ആവശ്യമാണെന്നും പറയട്ടെ.

## I. കടുശർക്കരയോഗം.

അഷ്ടബന്ധത്തിന്റെ അഭാവത്തിൽ ബിംബത്തെ ഉറപ്പിക്കുവാനുള്ള കടുശർക്കരയോഗത്തെയാണ് ഇനി പറയുന്നത്. E വിഭാഗത്തിൽ (പേജ് 111) പറഞ്ഞ കടുശർക്കരയാകട്ടെ വജ്രലേപവിധാനത്തിന് പ്രത്യേകരീതിയിൽ തന്നെ അഷ്ടബന്ധമുണ്ടാക്കി തേച്ച് ബിംബമുണ്ടാക്കുന്ന വിധത്തെയാകുന്നു എന്നും അറിയേണ്ടതാണ്.

---

* അഷ്ടബന്ധത്തെക്കുറിച്ച് പണ്ടെ രീതിയിലുള്ള ഒരു ഭാഷാശ്ലോകം ഇവിടെ ചേർക്കുന്നു.

> കോഴിപ്പരൽപ്പൊടി, മണൽപ്പൊടി, കോലരക്ക്,
> ശംഖാറുകൂറ്, ചതുരാകൃതിചെഞ്ചലിയം
> നെല്ലിക്കപാതി, ഇരുകൂറുകടുക്ക, നല്ല
> കാർപ്പാസവും തിലരസത്തിൽ നനച്ചിടിച്ചു.

ദ്രവ്യൈകമാനം, ത്രിഫലാത്രിമാനം, പാഷാണജാലം ശരമാനമേവ,
ചെഞ്ചല്യചൂർണ്ണേന സമം സ്വപാകം തൈലേനയുക്തം കടുശർക്കരാഖ്യം.

കാവിമണ്ണ് ഒരു ഭാഗം, ത്രിഫല മൂന്നു ഭാഗം (കടുക്ക, നെല്ലിക്ക, താന്നിക്ക ഇവ ഓരോന്നും കുരുകളഞ്ഞത് ഉണക്കിപ്പൊടിച്ചത് ഓരോ ഭാഗംവീതമെന്നർത്ഥം) കോഴിപ്പരൽ പത്തുഭാഗം, ഇവയെല്ലാം കൂടിയേടത്തോളം (പതിനാലു ഭാഗമെന്നർത്ഥം) ചെഞ്ചല്യം ഇതെല്ലാം നല്ലവണ്ണം പൊടിച്ചു ശീലപ്പൊടിയാക്കി കൂട്ടിക്കലർത്തുക.

പിന്നെ ഒരു ചീനച്ചട്ടി അടുപ്പത്തു വെച്ച്, ഒഴക്ക് എള്ളാട്ടിയ എണ്ണ വീഴ്ത്തി, എണ്ണ ചൂടായാൽ കലർത്തിയ പൊടിയിൽ പകുതിയും കുറേശ്ശക്കുറേശ്ശയായി ഇട്ട് ഇളക്കിച്ചേർക്കുക. പാകമായാൽ വീണ്ടും ഒഴക്ക് എള്ളാട്ടിയ എണ്ണകൂടി വീഴ്ത്തി ബാക്കി മുഴുവനും ഇട്ട് നല്ലവണ്ണം ഇളക്കിച്ചേർക്കണം. തേൻപാകമായാൽ തീയ് താഴ്ത്തുക; ചീനച്ചട്ടി അടുപ്പിൽ നിന്നും ഇറക്കരുത്. അതിൽനിന്നും കുറേശ്ശയായി ചട്ടുകംകൊണ്ടെടുത്ത് ഒരു പലകമേലിട്ട്, എണ്ണ പുരട്ടിയ കൈകൊണ്ട് എടുത്ത് ഉടനെ ഭിത്തിയിൽ ഒട്ടിപ്പിടിപ്പിക്കുക.



## അനുബന്ധം II

# ജീർണ്ണോദ്ധാരവിധി.

ആകല്പാന്തസ്ഥാസ്നുഭാവേന ഭക്ത്യാ
ദേവസ്യൈവം സമ്പ്രതിഷ്ഠാപിതസ്യ
പ്രാസാദാദേസ്സാംഗജീർണ്ണിർയദി സ്യാ-
ദുദ്ധൃത്യാതസ്സം നവാംഗീകരോതു. 1

കല്പാന്തകാലംവരെ നിലനില്ക്കണമെന്ന വിചാരത്തോടെ ഇപ്രകാരം ഭക്തിപൂർവ്വം നന്നായി പ്രതിഷ്ഠിച്ച ദേവന്റെ പ്രാസാദം മുതലായവയ്ക്കോ സപാദം (വിഗ്രഹത്തിന്റെ) അവയവങ്ങൾക്കോ ജീർണ്ണത ഉണ്ടായാൽ അവിടെനിന്നും ഇളക്കി മാററി പുതുക്കിപ്പണിയണം.

ജീർണ്ണോദ്ധൃതിം സ്ഥാപിതമന്ത്രബിംബ-
ഗൃഹാദി ജീർണ്ണേ സപദീതി കുർയ്യാൽ.
ഉപേക്ഷാഽന്യഥാ ചേൽ വിപദേ തഥാ ചേൽ
സ്യാദേഷാഽത്ര ദേവോ യദി സമ്പദേ സ്യാൽ. 2

സ്ഥാപിക്കപ്പെട്ട മന്ത്രബിംബത്തിനോ ഗൃഹാദികൾക്കോ ജീർണ്ണത ഉണ്ടായാൽ ജീർണ്ണോദ്ധാരണം ഉടൻതന്നെ ചെയ്യേണ്ടതാകുന്നു. അപ്രകാരം ചെയ്യില്ലെങ്കിൽ, നല്ല നിലയിൽ ഇരിക്കുന്ന ദേവൻ അതൃപ്തനും നല്ലതെങ്കിൽ ഉപേക്ഷിതനായാൽ ദേവൻ ആപത്തിനു കാരണമാകും.

ജീർണ്ണോദ്ധാരവിധിം വദാമി ശിഥിലേ ജീർണ്ണേഽഥ ദഗ്ധേഽഥവാ
പ്രാസാദേ സ്ഫുടിതേ വിപര്യയഗതേ ലിംഗേഽഥവാ ചോദ്ധൃതേ.
ഐശാന്യാം ദിശി തസ്യ ഗേഹമഭിതഃ കൃത്വാ നവം മന്ദിരം
തത്പാർശ്വേ ചതുരശ്രകം ച പുരതഃ കുര്യാൽ പുനർമ്മണ്ഡപം. 3

ഇനി ജീർണ്ണോദ്ധാരവിധിയെ പറയാം. പ്രാസാദം പൊളിഞ്ഞു പോവുകയോ ജീർണ്ണിക്കുകയോ, കത്തിപ്പോവുകയോ ചെയ്താൽ. അല്ലെങ്കിൽ ബിംബം ഉടഞ്ഞു പോവുകയോ സ്ഥാനം തെററുകയോ ചെയ്താൽ അഥവാ ഇവ രണ്ടും സംഭവിച്ചാൽ ആ ക്ഷേത്രത്തിന്നു പുറമായി ഈശാനകോണിൽ പുതിയ ഒരു ഗൃഹം തീർത്തു അതിനു സമീപം മുൻഭാഗത്തു ചതുരാകൃതിയിൽ ഒരു മണ്ഡപവും ഉണ്ടാക്കണം.

ഐന്ദ്രേശാനവിഭാഗേ വാ സോമേശാനാന്തരേഽപി വാ
കൃത്വാ കാഷ്ഠമയം ഗേഹമല്പം പ്രാകാരബാഹ്യതഃ. 4

മതിൽക്കെട്ടിനു പുറത്തായി, ഇന്ദ്രൻ ഈശാനൻ എന്നീ ദേവതകളുടെ ഭാഗങ്ങൾക്കിടയിലോ, സോമന്റെയും ഈശാനന്റെയും ഭാഗങ്ങൾക്കിടയിലോ മരംകൊണ്ടുള്ള ഒരു ചെറിയ ഗൃഹം (ക്ഷേത്രം) പണിചെയ്തു (ജീർണ്ണോദ്ധാരം) തുടങ്ങണം.

സങ്കോചനേന ബഹിരംഗവിപത്ത്യഭേ
നിഷ്ക്രാമണേന ചിരകാലചികീർഷിതം ചേൽ. 10

ഗർഭഗൃഹം, പീഠം, ബിംബം മുതലായ അന്തരംഗത്തിനാണ് കേടും സംഭവിച്ചിട്ടുള്ളതെങ്കിൽ നിഷ്ക്രാമണവിധിപ്രകാരം ജീർണ്ണോദ്ധാരണം നടത്തണം. ബഹിരംഗത്തിനാണ് കേടെങ്കിൽ സങ്കോചനവിധിപ്രകാരമാകാം. അതുതന്നെ ദീർഘകാലംകൊണ്ട് ചെയ്യുവാനാണ് ഉദ്ദേശമെങ്കിൽ നിഷ്ക്രാമണവിധിപ്രകാരം വേണം

തത്തദ്രവൈഃ ശിലാദൈര്യസ്യ സമാധേയം ഹി പൂർവ്വവത്
സംസ്ഥാനം പ്രാഗ്വദേവ സ്യാദലങ്കാരാംശ്ച കാരയേൽ. 11

കല്ല്, മരം മുതലായവ പണ്ട് ഉപയോഗിച്ചിരുന്ന മാതിരിതന്നെ ഉപയോഗിച്ച് ജീർണ്ണോദ്ധാരണം ചെയ്യണം, ആകൃതിയും അലങ്കാരങ്ങളും പഴയതുപോലെയായിരിക്കണം.

മാനമംഗപ്രത്യംഗഹാനിർവ്വാ വൃദ്ധിർവ്വാപി ന ശസ്യതേ
ജാതിച്ഛന്ദവികല്പാനാം സ്യാന്മാനം പ്രാഗ്വദേവ ഹി. 12

ചുറ്റളവും ഉയരവും കൂട്ടുന്നതും കുറയ്ക്കുന്നതും നല്ലതല്ല. ജാതി, ഛന്ദം, മുതലായ പ്രസാദങ്ങളുടെ അളവുകൾ മുൻപിലത്തേതുതന്നെ ആയിരിക്കണം.

സ്വയംഭുദൈവികാർഷാണാമല്പം പ്രാക്തനധാമ ചേൽ.
ജീവാനാപതിതം, തസ്യ വൃദ്ധിർന്നോ ദോഷമാവഹേൽ. 13

സ്വയംഭൂവായതും ദേവന്മാരോ ഋഷികളോ പ്രതിഷ്ഠിച്ചിട്ടുള്ളതുമായ ക്ഷേത്രമാണെങ്കിൽ അതിന്റെ മുൻനില നോക്കാതെ ഉൽകൃഷ്ടമായ അളവുകളെ സ്വീകരിക്കുന്നതിൽ ദോഷമില്ല.

ദ്വാരപ്രാകാരപീഠാദ്യമന്യത്രസ്ഥാനഗം യദി
പരിവാരം ച തൽപ്രോക്തസ്ഥാനേ കുര്യാത് സലക്ഷണം 14

ദ്വാരം, പ്രാകാരം, പീഠം മുതലായവയും പരിവാരങ്ങളും സ്ഥാനം തെറ്റിയിട്ടുണ്ടെങ്കിൽ അവയെ യഥാസ്ഥാനം ലക്ഷണാന്വിതമാക്കി ചെയ്യണം.

സലക്ഷണം പ്രകുർവ്വീത പൂർവ്വസംസ്ഥാനസുന്ദരം
സ്വായംഭുവാർഷദൈവം വാ നിഷ്കളം സകളം തു വാ. 15

സ്വയംഭൂവോ ആർഷമോ ദൈവമോ നിഷ്കളമോ സകളമോ ആയത് പഴയ ആകൃതിയോടുകൂടി മനോഹരമായി ലക്ഷണമൊത്ത് നിർമ്മിക്കേണ്ടതാകുന്നു

സ്ഥാനാന്ന ചാലയേല്ലിംഗം പൂർവ്വസ്ഥാനേഽർഹതി സ്ഥിതിഃ
നദ്യുത്ഥി ജലവാതാദ്യൈർഹൃതേ വാ ചലിതേഽപി വാ 16

തസ്മാൽ സഹസ്രമണ്ഡാന്തം ക്ഷേമ സംസ്ഥാപയേൽ പുനഃ
ഭവേ ഭദ്രേവ തു പൂർവ്വലിംഗസമം നവം. 17

ബിംബം സ്ഥാനത്തുനിന്നു മാററരുതു്, പൂർവ്വസ്ഥാനത്തുതന്നെ സ്ഥാപിക്കണം. എന്നാൽ നദി, സമുദ്രം മുതലായവയുടെ ആക്രമണംകൊണ്ടോ കൊടുങ്കാററുകൊണ്ടോ നഷ്ടപ്പെടുകയോ ഇളകി പോകുകയോ ചെയ്തതാണെങ്കിൽ പൂർവ്വസ്ഥാനത്തുനിന്ന് ആയിരം ധനുവിനുള്ളിൽ സുരക്ഷിതമായ സ്ഥാനത്തു പുനഃസ്ഥാപിക്കണം. പഴയ ബിംബമുണ്ടെങ്കിൽ അതുതന്നെ പ്രതിഷ്ഠിക്കണം. അതു നഷ്ടപ്പെട്ടുവെങ്കിൽ അതിന് തുല്യമായ പുതിയ ബിംബം സ്ഥാപിക്കണം

പൂർവ്വതുല്യവിമാനേഷു പ്രായശ്ചിത്താദനന്തരം
പ്രതിഷ്ഠിതം ഭവേദ് വൃദ്ധ്യൈ രാജരാഷ്ട്രപ്രജാഹിതം. 18

പണ്ടത്തെതിനു തുല്യമായ പ്രാസാദത്തിൽ പ്രായശ്ചിത്താദികൾ ചെയ്തിട്ട് പ്രതിഷ്ഠിച്ചാൽ രാജാവിനും രാഷ്ട്രത്തിനും പ്രജകൾക്കും നന്മ വരുകയും അഭിവൃദ്ധിയുണ്ടാവുകയും ചെയ്യും.

തത്ര മൂലാലയസ്ഥാനാത് യമാഗ്നിമരുതാം ദിശം
ത്യക്ത്വാ യഥേഷ്ടമന്യത്ര വിധിനാ സ്ഥാപയേദ്ദിശി 19

ഇപ്രകാരം മാററി സ്ഥാപിക്കുന്നതു് മൂലക്ഷേത്രത്തിന്റെ സ്ഥാനത്തുനിന്ന് യമാഗ്നിവായുകോണ് എന്നിവ ഒഴികെ മറെറതെങ്കിലും ദിക്കിലേയ്ക്കാകാം.

യമേ കർത്തുരുപസ്യാപന്നമഗ്ന്യോർജ്ജനക്ഷയഃ
തസ്മാൽ തേ പരിഹൃത്യൈവ ചലിതസ്ഥാപനം ഹിതം. 20

തെക്കേദിക്കിലായാൽ രാജാവിന്ന് ആപത്തും വായുകോണിലോ അഗ്നികോണിലോ ആയാൽ ജനങ്ങൾക്ക നാശവും സംഭവിക്കും. അതിനാൽ ആ ദിക്കുകൾ ഒഴിവാക്കി മാററി പ്രതിഷ്ഠിച്ചാൽ ഹിതമായിരിക്കും.

ഛന്ദാനാം പ്രാക്തനാൽ സ്ഥാനാൽ പ്രാഗുദക്പരിതോƒധികം
മനോന്മാനപ്രമാണോച്ചം തലാധിക്യം ച ശസ്യതേ. 21

ഛന്ദപ്രാസാദങ്ങൾക്ക് മുമ്പുണ്ടായിരുന്ന സ്ഥാനത്തുനിന്ന് കിഴക്കോട്ടോ വടക്കോട്ടോ നാലു ദിക്കിലേയ്ക്കുമായോ അളവു കൂട്ടുന്നതും തലങ്ങൾ (നിലകൾ) വർദ്ധിപ്പിക്കുന്നതും കൊള്ളാം.

പൂർവ്വസ്മാത് ഹീനമാനാഢ്യം സ്ഥാനം കർത്തുരഹിതം
ചോരഭീതൃകരാദീനാം ശോഷണം ച വിനാശകൃൽ. 22

മുമ്പത്തേക്കാൾ അളവും തലങ്ങളും കുറവുള്ള പ്രാസാദം ക്ഷേത്രനിർമ്മാതാവിനും രാജാവിനും അഹിതമായി ഭവിക്കും. ചോരം, ഭീതി, കരണം മുതലായവയെ വരുത്തുന്നതു നാശകരമാകുന്നു.

വിനഷ്ടവസ്തുനോ ഗർഭം ത്യക്ത്വാ ഗർഭം ന്യസേൽ പുനഃ
അധിഷ്ഠാനാദികം പ്രാഗ്വത് കുര്യാൽ സ്തംഭാദികമപി. 23

ഗർഭന്യാസത്തിന്ന് ഉപയോഗിച്ച വസ്തുക്കൾ നഷ്ടപ്പെട്ടുവെങ്കിൽ വീണ്ടും ഗർഭന്യാസം നടത്തേണ്ടതാകുന്നു. അധിഷ്ഠാനം (തറ), സ്തംഭം മുതലായവ പണ്ടത്തെപ്പോലെത്തന്നെ ഉണ്ടാക്കണം.

യദി തത് പ്രാകൃതൈർദ്രവ്യൈർ നിഷ്പാദ്യം ചേദ് ഗൃഹാദികം
പ്രാരഭ്യാദൌ നവദ്രവ്യൈഃ പുരാണൈർയോജയേത് തതഃ. 24

പഴയ വസ്തുക്കളുപയോഗിച്ചാണ് ഗൃഹാദികളെ നിർമ്മിക്കുന്നതെങ്കിൽ ആദ്യം പുതിയതായ വസ്തുക്കളെ സ്ഥാപിച്ചുശേഷം അതിനോടു പഴയതിനെ യോജിപ്പിക്കേണ്ടതാകുന്നു.

യോഗം നവൈർനവൈരിഷ്ടം പുരാണാനാം പുരാതനൈഃ.
മിശ്രയോഗേ വിനാശഃ സ്യാത്തതോ മിശ്രം ന കാരയേത്. 25

വസ്തുക്കളെ കൂട്ടിച്ചേർക്കുമ്പോൾ (മരം മുതലായവ) പുതിയതിനെ പുതിയതിനോടു കൂട്ടിച്ചേർക്കുന്നതും പഴയതിനെ പഴയതിനോടു കൂട്ടിച്ചേർക്കുന്നതുമാണ് നല്ലത്. പുതിയതും പഴയതും കൂട്ടിച്ചേർത്താൽ നാശമുണ്ടാകും; അതിനാൽ അവയെ തമ്മിൽ കലർത്തരുത്

പുരഗ്രാമാലയാദീനി പൂർവ്വവസ്ത്വനുരൂപതഃ
തദ് ബാധകം തു നിർമ്മാണം കുലനാശകരം ത്യജേത്. 26

പുരത്തിലും, ഗ്രാമത്തിലും, ആലയത്തിലും മുതലായവ പഴയതുപോലെത്തന്നെ ആയിരിക്കണം.

അന്തർഹാരോ ബഹിർമൂലാദല്പലിംഗാലയാദികം
കർവ്വീതവാനത സാലസ്യ യഥാമൂലം ന പീഡയേത്. 27

അന്തർഹാര, ബാഹ്യഹാര, ഉപപീഠാലയം മുതലായവ മതിൽക്കെട്ടിനകത്തു മൂലക്ഷേത്രത്തിന്നു ഹാനി തട്ടാതെ നിർമ്മിക്കണം.

മൂലാലയസമം ക്ഷുദ്രമധികം തന്ന ശസ്യതേ
ശസ്തമർദ്ധം ച പാദോനം ശരാംശേ ത്ര്യംശമേവ വാ 28

ഉപപീഠാലയം മൂലക്ഷേത്രത്തിനോടു സമമാകാം; അധികമാകരുത്. പകുതിയോ മുക്കാൽ ഭാഗമോ, അഞ്ചിലൊന്നോ, മൂന്നിലൊന്നോ വലുപ്പമായി പണിയുന്നതു നല്ലതാകുന്നു.

ശിഥിലീഭൂതസംഹിതകേ മൂലഗൃഹേ മൂലബിംബേ ച
നേത്രാഗ്നിവൃതഭാഗൈർബാലഗൃഹം ബാലബിംബം ച. 29

ബാലഗൃഹവും ബാലബിംബവും മൂലഗൃഹത്തിന്റേയും മൂലബിംബത്തിന്റേയും നാലിൽ രണ്ടോ അഞ്ചിൽ നാലോ ഒമ്പതിൽ അഞ്ചോ ഭാഗങ്ങളെക്കൊണ്ട് നിർമ്മിക്കണം.

ദോഷേ ലഘുതരേ ബിംബം നൈവ ത്യാജ്യം കദാചന
ബാഹുച്ഛേദേ കരച്ഛേദേ പാദച്ഛേദേ തഥൈവ ച. 30

കേട് നിസ്സാരമാണെങ്കിൽ ബിംബം ഒരിക്കലും മാററരുത്. കയ്യോ കാലോ ഒടിഞ്ഞിട്ടുണ്ടെങ്കിൽ മാറേറണ്ടതില്ല.

തഥൈവ സ്ഫുടിതേ ഭിന്നേ യസ്മിന്നവയവേ ഗതേ
വൈരൂപ്യം ജായതേ യസ്യ തൽ ത്യാജ്യം പ്രായശോ ഭവേൽ. 31

അതുപോലെ ചിന്നിയതോ പൊട്ടിയതോ ആയാൽ ഏതു് അവയവം നഷ്ടപ്പെട്ടതുകൊണ്ടാണോ വൈരൂപ്യം സംഭവിച്ചതു് ആ അവയവം മാത്രം മാററിയാൽ മതി.

അംഗുല്യാദി പരിച്ഛേദേ ബന്ധനം ശസ്യതേ ബുധൈഃ. 32

വിരൽ മുതലായതു മുറിഞ്ഞാൽ കെട്ടുന്നതു് മതിയെന്നു് അറിവുള്ളവർ പറയുന്നു.

മഹാദോഷസമായുക്തേ സാന്നിദ്ധ്യം ലക്ഷ്യതേ യദി
തഥൈവ ബദ്ധ്വാ സംശോധ്യ പ്രായശ്ചിത്തം സമാചരേൽ. 33

വലിയ കേടു് പററിയതായാലും ബിംബത്തിൽ ചൈതന്യം കാണുന്നുവെങ്കിൽ അപ്രകാരംതന്നെ കെട്ടി ഉറപ്പിച്ചു് ശുദ്ധി ചെയ്തു് പ്രായശ്ചിത്തവും ചെയ്യേണ്ടതാകുന്നു.

ഉൽപാദ്യോക്തവദല്പബിംബമപനീയാഥ ബഹിഃ സന്ദഹേത്
ഗോസർപ്പിസ്സ്നപിതം തദേധോദഹനേ തദ്ദാരവം ചേൽ ധ്രുവഃ
ലൌഹം ചേൽ ഗുരവേ സമർപ്പ്യ തദു തദ് വിദ്രാവ്യ യദ്വാഥവാ
ക്ഷിപ്ത്വാ നാളമിദം വിശോധ്യ സുദൃഢം തൽകൌതുകം കല്പയേൽ. 34

ഉടഞ്ഞ ബിംബം ദാരുകൊണ്ടുള്ളതാണെങ്കിൽ തന്ത്രി അതിനെ നെയ്യിൽ മുക്കി ഉചിതമായ വിറകുകൊണ്ടുള്ള അഗ്നിയിൽ ദഹിപ്പിക്കേണ്ടതാകുന്നു. ലോഹബിംബമാണെങ്കിൽ ബ്രാഹ്മണനു ദാനം ചെയ്യണം അല്ലെങ്കിൽ ഉരുക്കി ശുദ്ധിചെയ്തു് തന്ത്രി അതുകൊണ്ടു് കാപ്പു് പണിയിക്കണം

ഏവം ജീർണ്ണം ഗൃഹം വാഥ ബിംബം വാ പ്രോക്തവർത്മനാ
കൃത്വാ നവം ദൃഢം ദേവം സംസ്ഥാപ്യ സ്വഭ്യർച്ചയേൽ. 35

ഇപ്രകാരം ജീർണ്ണിച്ച ക്ഷേത്രമോ ബിംബമോ പറഞ്ഞ പ്രകാരം പുതിയതും ഉറപ്പുള്ളതുമായി നിർമ്മിച്ചു് ദേവനെ പ്രതിഷ്ഠിച്ചു് വേണ്ടപോലെ പൂജിക്കണം.

ശുഭം

---

| ചുറ്റ് കോൽ | ചുറ്റ് വിരൽ | യോനി | വ്യയം | ആയം കോൽ | ആയം വിരൽ | നക്ഷത്രം നാമം | നക്ഷത്രം നാഴിക | വയസ്സ് | പക്ഷം | തിഥി | നാഴിക | കരണം | [illegible] | [illegible] | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| **19** | **16** | 3 | 3 | 1 | 8 | അവിട്ടം | 20 | മരണം | പൂ | അഷ്ടമി | 20 | വിഷ്ടി | ബു | 7 | അധമം |
| 20 | 8 | 5 | 5 | 6 | 16 | അശ്വതി | 40 | ബാല്യം | പൂ | ത്രയോദശി | 40 | കഴുത | ച | 3 | ഉത്തമം |
| 21 | 0 | 7 | 7 | 12 | 0 | തിരുവാതിര | 60 | ,, | അ | ദ്വിതീയ | 60 | വിഷ്ടി | കു | 9 | മധ്യമം |
| 21 | 16 | 1 | 9 | 5 | 8 | മകം | 20 | ,, | അ | നവമി | 20 | കഴുത | ഗു | 5 | മധ്യമം |
| 22 | 8 | 3 | 11 | 10 | 16 | അനിഴം | 40 | ,, | അ | ചതുർദ്ദശി | 40 | പക്ഷി | ബു | 1 | മധ്യമം |
| 23 | 0 | 5 | 13 | 4 | 0 | തിരുവോണം | 60 | ,, | പൂ | ചതുർത്ഥി | 60 | വിഷ്ടി | ച | 7 | അധമം |
| 23 | 16 | 7 | 1 | 9 | 8 | അശ്വതി | 20 | കൗമാരം | പൂ | ദശമി | 20 | കഴുത | ശ | 3 | ഉത്തമം |
| 24 | 8 | 1 | 3 | 2 | 16 | തിരുവാതിര | 40 | ,, | പൂ | വാവ് | 40 | സിംഹം | ഗു | 9 | മധ്യമം |
| 25 | 0 | 3 | 5 | 8 | 0 | പൂരം | 60 | ,, | അ | പഞ്ചമി | 60 | കഴുത | ബു | 5 | ഉത്തമം |
| 25 | 16 | 5 | 7 | 1 | 8 | അനിഴം | 20 | ,, | അ | ഏകാദശി | 20 | സിംഹം | ശു | 1 | മധ്യമം |
| 26 | 8 | 7 | 9 | 6 | 16 | തിരുവോണം | 40 | ,, | പൂ | പ്രതിപദം | 40 | സിംഹം | ശ | 7 | അധമം |
| 27 | 0 | 1 | 11 | 12 | 0 | രേവതി | 60 | യൗവനം | പൂ | ഷഷ്ഠി | 60 | കഴുത | ഗു | 3 | ഉത്തമം |
| 27 | 16 | 3 | 13 | 5 | 8 | തിരുവാതിര | 20 | ,, | പൂ | ദ്വാദശി | 20 | സിംഹം | ഗു | 9 | അധമം |
| 28 | 8 | 5 | 1 | 10 | 16 | പൂരം | 40 | ,, | അ | ദ്വിതീയ | 40 | ആന | ശു | 5 | മധ്യമം |
| 29 | 0 | 7 | 3 | 4 | 0 | വിശാഖം | 60 | ,, | അ | സപ്തമി | 60 | സിംഹം | ശ | 1 | ഉത്തമം |
| 29 | 16 | 1 | 5 | 9 | 8 | തിരുവോണം | 20 | ,, | അ | ത്രയോദശി | 20 | ആന | കു | 7 | ഉത്തമം |
| 30 | 8 | 3 | 7 | 2 | 16 | രേവതി | 40 | ,, | പൂ | ദ്വിതീയ | 40 | ആന | ഗു | 3 | അധമം |
| 31 | 0 | 5 | 9 | 8 | 0 | മകീര്യം | 60 | വാർദ്ധക്യം | പൂ | അഷ്ടമി | 60 | സിംഹം | ശു | 9 | അധമം |
| 31 | 16 | 7 | 11 | 1 | 8 | പൂരം | 20 | ,, | പൂ | ചതുർദ്ദശി | 20 | ആന | ച | 5 | അധമം |
| 32 | 8 | 1 | 13 | 6 | 16 | വിശാഖം | 40 | ,, | അ | ചതുർത്ഥി | 40 | പുലി | കു | 1 | അധമം |
| 33 | 0 | 3 | 1 | 12 | 0 | ഉത്രാടം | 60 | ,, | അ | നവമി | 60 | ആന | ഗു | 7 | ഉത്തമം |
| 33 | 16 | 5 | 3 | 5 | 8 | രേവതി | 20 | ,, | അ | വാവ് | 20 | നാല്ക്കാലി | ബു | 3 | ഉത്തമം |
| **34** | **8** | 7 | 5 | 10 | 16 | മകീര്യം | 40 | മരണം | പൂ | പഞ്ചമി | 40 | പുലി | ച | 9 | അധമം |
| **35** | **0** | 1 | 7 | 4 | 0 | മകം | 60 | ,, | പൂ | ദശമി | 60 | ആന | കു | 5 | അധമം |
| **35** | **16** | 3 | 9 | 9 | 8 | വിശാഖം | 20 | ,, | അ | പ്രതിപദം | 20 | പുലി | ഗു | 1 | അധമം |

| ചുറ്റ് കോൽ | ചുറ്റ് വിരൽ | യോനി | വ്യയം | ആയം കോൽ | ആയം വിരൽ | നക്ഷത്രം നാൾ | നക്ഷത്രം നാഴിക | വയസ്സ് | പക്ഷം | തിഥി | നാഴിക | കരണം | ആഴ്ച | പക്ഷാന്തര വ്യയം | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 36 | 8 | 5 | 11 | 2 | 16 | ഉത്രാടം | 40 | മരണം | അ | ഷഷ്ഠി | 40 | പക്ഷി | ബു | 7 | അധമം |
| 37 | 0 | 7 | 13 | 8 | 0 | ഉത്രട്ടാതി | 60 | " | അ | ഏകാദശി | 60 | പുലി | ച | 3 | അധമം |
| 37 | 16 | 1 | 1 | 1 | 8 | മകീരം | 20 | ബാല്യം | പൂ | ദ്വിതീയ | 20 | പുലി | ശ | 9 | ഉത്തമം |
| 38 | 8 | 3 | 3 | 6 | 16 | മകം | 40 | " | പൂ | സപ്തമി | 40 | പക്ഷി | ഗു | 5 | ഉത്തമം |
| 39 | 0 | 5 | 5 | 12 | 0 | ചോതി | 60 | " | പൂ | ദ്വാദശി | 60 | പുലി | ബു | 1 | ഉത്തമം |
| 39 | 16 | 7 | 7 | 5 | 8 | ഉത്രാടം | 20 | " | അ | തൃതീയ | 20 | പക്ഷി | കു | 7 | അധമം |
| 40 | 8 | 1 | 9 | 10 | 16 | ഉത്രട്ടാതി | 40 | " | അ | അഷ്ടമി | 40 | പന്നി | ര | 3 | ഉത്തമം |
| 41 | 0 | 3 | 11 | 4 | 0 | രോഹിണി | 60 | കൗമാരം | അ | ത്രയോദശി | 60 | പക്ഷി | ഗു | 9 | അധമം |
| 41 | 16 | 5 | 13 | 9 | 8 | മകം | 20 | " | പൂ | ചതുർത്ഥി | 20 | പക്ഷി | ശു | 5 | അധമം |
| 42 | 8 | 7 | 1 | 2 | 16 | ചോതി | 40 | " | പൂ | നവമി | 40 | പന്നി | കു | 1 | മദ്ധ്യമം |
| 43 | 0 | 1 | 3 | 8 | 0 | പൂരാടം | 60 | " | പൂ | ചതുർദ്ദശി | 60 | പക്ഷി | ര | 7 | മദ്ധ്യമം |
| 43 | 16 | 3 | 5 | 1 | 8 | ഉത്രട്ടാതി | 20 | " | അ | പഞ്ചമി | 20 | പന്നി | ശ | 3 | അധമം |
| 44 | 8 | 5 | 7 | 6 | 16 | രോഹിണി | 40 | യൌവനം | അ | ദശമി | 40 | വിഷ്ടി | ഗു | 9 | അധമം |
| 45 | 0 | 7 | 9 | 12 | 0 | ആയില്യം | 60 | " | അ | വാവ് | 60 | പാമ്പ് | കു | 5 | അധമം |
| 45 | 16 | 1 | 11 | 5 | 8 | ചോതി | 20 | " | പൂ | ഷഷ്ഠി | 20 | പന്നി | ച | 1 | ഉത്തമം |
| 46 | 8 | 3 | 13 | 10 | 16 | പൂരാടം | 40 | " | പൂ | ഏകാദശി | 40 | വിഷ്ടി | ശ | 7 | അധമം |
| 47 | 0 | 5 | 1 | 4 | 0 | പൂരോരുട്ടാതി | 60 | " | അ | പ്രതിപദം | 60 | പന്നി | ഗു | 3 | ഉത്തമം |
| 47 | 16 | 7 | 3 | 9 | 8 | രോഹിണി | 20 | വാർദ്ധക്യം | അ | സപ്തമി | 20 | വിഷ്ടി | ബു | 9 | ഉത്തമം |
| 48 | 8 | 1 | 5 | 2 | 16 | ആയില്യം | 40 | " | അ | ദ്വാദശി | 40 | കഴുത | ച | 5 | അധമം |
| 49 | 0 | 3 | 7 | 8 | 0 | ചിത്ര | 60 | " | പൂ | ദ്വിതീയ | 60 | പന്നി | ശ | 1 | ഉത്തമം |
| 49 | 16 | 5 | 9 | 1 | 8 | പൂരാടം | 20 | " | പൂ | അഷ്ടമി | 20 | വിഷ്ടി | ഗു | 7 | അധമം |
| 50 | 8 | 7 | 11 | 6 | 16 | പൂരോരുട്ടാതി | 40 | " | പൂ | ത്രയോദശി | 40 | കഴുത | ബു | 3 | മദ്ധ്യമം |
| 51 | 0 | 1 | 13 | 12 | 0 | കാർത്തിക | 60 | മരണം | അ | തൃതീയ | 60 | വിഷ്ടി | ച | 9 | അധമം |
| 51 | 16 | 3 | 1 | 5 | 8 | ആയില്യം | 20 | " | അ | നവമി | 20 | കഴുത | ര | 5 | അധമം |
| 52 | 8 | 5 | 3 | 10 | 16 | ചിത്ര | 40 | " | അ | ചതുർദ്ദശി | 40 | പാമ്പ് | ഗു | 1 | അധമം |

| ചുറ്റ് | | യോനി | വ്യയം | ആയം | | നക്ഷത്രം | | വയസ്സ് | തിഥി | | | കരണം | ആഴ്ച | അംശകം | ഉത്തമാധമ ഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| കോൽ | വിരൽ | | | കോൽ | വിരൽ | നാമം | നാഴിക | | പക്ഷം | തിഥി | നാഴിക | | | | |
| 53 | 0 | 7 | 5 | 4 | 0 | മൂലം | 60 | ശൈശവം | പൂ | ചതുർത്ഥി | 60 | വിഷ്ടി | ബു | 7 | അധമം |
| 53 | 16 | 1 | 7 | 9 | 8 | പൂരോരുട്ടാതി | 20 | .. | പൂ | ദശമി | 20 | കഴുത | കു | 3 | അധമം |
| 54 | 8 | 3 | 9 | 2 | 16 | കാർത്തിക | 40 | ബാല്യം | പൂ | വാവ് | 40 | സിംഹം | ര | 9 | അധമം |
| 55 | 0 | 5 | 11 | 8 | 0 | പൂയം | 60 | .. | അ | പഞ്ചമി | 60 | കഴുത | ഗു | 5 | ഉത്തമം |
| 55 | 16 | 7 | 13 | 1 | 8 | ചിത്ര | 20 | .. | അ | ഏകാദശി | 20 | സിംഹം | ശു | 1 | ഉത്തമം |
| 56 | 8 | 1 | 1 | 6 | 16 | മൂലം | 40 | .. | പൂ | പ്രതിപദം | 40 | സിംഹം | കു | 7 | ഉത്തമം |
| 57 | 0 | 3 | 3 | 12 | 0 | ചതയം | 60 | .. | പൂ | അഷ്ടമി | 60 | കഴുത | ര | 3 | ഉത്തമം |
| 57 | 16 | 5 | 5 | 5 | 8 | കാർത്തിക | 20 | കൗമാരം | പൂ | ദ്വാദശി | 20 | സിംഹം | മ | 9 | ഉത്തമം |
| 58 | 8 | 7 | 7 | 10 | 16 | പൂയം | 40 | .. | അ | ദ്വിതീയ | 10 | ആന | ശു | 5 | ഉത്തമം |
| 59 | 0 | 1 | 9 | 4 | 0 | അത്തം | 60 | .. | അ | സപ്തമി | 60 | സിംഹം | കു | 1 | മദ്ധ്യമം |
| 59 | 16 | 3 | 11 | 9 | 8 | മൂലം | 20 | .. | അ | ത്രയോദശി | 20 | ആന | ച | 7 | മദ്ധ്യമം |
| 60 | 8 | 5 | 13 | 2 | 16 | ചതയം | 40 | .. | പൂ | ദ്വിതീയ | 40 | ആന | മ | 3 | അധമം |
| 61 | 0 | 7 | 1 | 8 | 0 | രേവതി | 60 | യൗവനം | പൂ | അഷ്ടമി | 60 | സിംഹം | ഗു | 9 | മദ്ധ്യമം |
| 61 | 16 | 1 | 3 | 1 | 8 | പൂയം | 20 | .. | പൂ | ചതുർദ്ദശി | 20 | ആന | ബു | 5 | അധമം |
| 62 | 8 | 3 | 5 | 6 | 16 | അത്തം | 40 | .. | അ | ചതുർത്ഥി | 40 | പുലി | ച | 1 | ഉത്തമം |
| 63 | 0 | 5 | 7 | 12 | 0 | ഉത്രാടം | 60 | .. | അ | നവമി | 60 | ആന | മ | 7 | മദ്ധ്യമം |
| 63 | 16 | 7 | 9 | 5 | 8 | ചതയം | 20 | .. | അ | വാവ് | 20 | നാല്ക്കാലി | ഗു | 3 | മദ്ധ്യമം |
| 64 | 8 | 1 | 11 | 10 | 16 | രേവതി | 40 | വാർദ്ധക്യം | പൂ | പഞ്ചമി | 40 | പുലി | ബു | 9 | മദ്ധ്യമം |
| 65 | 0 | 3 | 13 | 4 | 0 | പുണർതം | 60 | .. | പൂ | ദശമി | 60 | ആന | ച | 5 | അധമം |
| 65 | 16 | 5 | 1 | 9 | 8 | അത്തം | 20 | .. | അ | പ്രതിപദം | 20 | പുലി | ര | 1 | ഉത്തമം |
| 66 | 8 | 7 | 3 | 2 | 16 | ഉത്രാടം | 40 | .. | അ | ഷഷ്ഠി | 40 | പശു | ഗു | 7 | അധമം |
| 67 | 0 | 1 | 5 | 8 | 0 | അവിട്ടം | 60 | .. | അ | ഏകാദശി | 60 | പുലി | ബു | 3 | ഉത്തമം |
| 67 | 16 | 3 | 7 | 1 | 8 | രേവതി | 20 | ശൈശവം | പൂ | തൃതീയ | 20 | പുലി | കു | 9 | അധമം |
| 68 | 8 | 5 | 9 | 6 | 16 | പുണർതം | 40 | .. | പൂ | സപ്തമി | 40 | പശു | ര | 5 | അധമം |
| 69 | 0 | 7 | 11 | 12 | 0 | മകം | 60 | .. | പൂ | ദ്വാദശി | 60 | പുലി | ഗു | 1 | അധമം |

